



ജോർജ്ജ് ആറാമനേയും അദ്ദേഹത്തിന്റെ പത്നിയായ എലിസബത്തിനേയും ഇപ്പോഴത്തെ രാജ്ഞിയായ എലിസബത്തിനേ (ഏറ്റവും വലത്തുവശത്ത്)നേയും മാർഗററ്റിനേയും ഈ ചിത്രത്തിൽ കാണാം.



ബ്രി. രാജകീയ ദണ്ഡ്



ബ്രിട്ടീഷ് കിരീടം



ബ്രി. രാജകീയ ചെങ്കോൽ



ഹെൻട്രി മൂന്നാമൻ
(1216-1272)



റിച്ചാർഡ് രണ്ടാമൻ
(1377-1399)



ഹെൻട്രി നാലാമൻ
(1399-1413)



ഹെൻട്രി അഞ്ചാമൻ
(1413-1422)



ഹെൻട്രി ആറാമൻ
(1422-1461)



റിച്ചാർഡ് മൂന്നാമൻ
(1483-1495)



ഹെൻട്രി ഏഴാമൻ
(1485-1509)



ഹെൻട്രി എട്ടാമൻ
(1509-1547)



മേരി (1553-1558)


എലിസബത്തു് (1558—1603)


ജേംസ് I. (1603—1625)


ചാൾസ് I. (1625—1649)


ചാൾസ് II. (1625—1649)


ആനി (1702—1714)


ജോർജ്ജ് II. (1714—1727)


ജോർജ്ജ് III. (1760—1820)


എഡ്വേർഡ് ഏഴാമൻ
(1901—1910)


എഡ്വേർഡ് എട്ടാമൻ
ജനുവരി 1936 ഡിസം. 1936



എലിസബെത്ത് ദ്വിതീയ ആദ്യമായി പാർലിമെൻറു് ഉൽഘാടനം ചെയ്യുവാൻ എഡിൻബറോ പ്രഭുവിൻെറ അകമ്പടിയോടുകൂടി പോകുന്നു. (1952 നവമ്പർ 4)



ജേംസ് രണ്ടാമൻ സ്ഥാനത്യാഗം ചെയ്തശേഷം വില്യമിനും മേരിക്കും പാർലിമെൻറു കിരീടം സമർപ്പിക്കുന്നു.



1214–ൽ മാഗ്നാകാർട്ടായുടെ അടിസ്ഥാനമായി ജോൺരാജാവ് അംഗീകരിച്ച "ആർട്ടിക്കിൾസ് ഓഫ് ദി ബാറൺസ്".



കിരീടധാരണസിംഹാസനം
(1292 വരെ സ്കോട്ടിഷ് രാജാക്കന്മാർ ഉപയോഗിച്ചിരുന്ന "സ്റ്റോൺ ഓഫ് സ്റ്റോൺ" ഈ സിംഹാസനത്തിന്റെ അടിയിലുണ്ട്.)



കിരീടധാരണം കാൻറർബറി ആർച്ച് ബിഷപ്പ് ഡോ. ജിയോഫ്റി ഫിഷറുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെടുന്നു



കിരീടധാരണത്തിനുള്ള വിശുദ്ധതൈലം വച്ചിരിക്കുന്ന സ്വർണ്ണപ്പാത്രം കഴുകന്റെ രൂപത്തിലുള്ളതാണ്. തൈലാഭിഷേകം നടത്തുന്നതിനുള്ള സ്പൂൺ ആണ് അതിന്നടിയിൽ കാണുന്നതു്.



എലിസബത്ത് ദ്വിതീയയും  എഡിൻബറോ പ്രഭുവും



ഏലിസബത്ത ദ്വിതീയുടെ കുട്ടികൾ  (ചാൾസും ആനിയും)



ജോർജ്ജ് അഞ്ചാമൻ



മേരി രാജ്ഞി (ജോർജ്ജ് അഞ്ചാമന്റെ പത്നി)



മഹാനായ ആൽഫ്റഡ്



ഇംഗ്ളണ്ടിലെ പുരാതന സാക്സൻ രാജാക്കന്മാരുടെ കിരീടധാരണശില



റോബർട്ട് ബ്രൂസ്



മേരി ക്വീൻ ഓഫ് സ്കോട്ട്സ്



സെൻറ് എഡ്വേർഡ് കൺഫസർ

# അരുണ

ഗാർഹികമാസിക

എഡിററർ മിസ്സിസ് ഏ വി. കളത്തിൽ; മാനേജിങ്ങ് എഡിററർ വറുഗീസ് കളത്തിൽ എം. ഏ

| പുസ്തകം 4. | ജൂൺ 1953 | ലക്കം 4 |
|---|---|---|


## അരുണ വാർഷിക വിശേഷാൽപ്രതിയെപ്പററി ജയകേരളത്തിൻെറ അഭിപ്രായം

പല വിഭാഗങ്ങളിലും പെട്ടന്ന പത്തുമുപ്പത്തഞ്ചു് ഉൽകൃഷ്ടങ്ങളായ സാഹിത്യസൃഷ്ടികളുടെ ഒരു സമാഹാരമാണ് ഈ വിശേഷാൽപ്രതി. നൂററിനാല്പതു പേജുകളും ആസ്വാദ്യങ്ങളായിരിക്കുന്നു എന്നു തന്നെ വേണമെങ്കിൽ പറയാം.

'സ്ത്രീയും പുരുഷനും സമുദായത്തിൻെറ രണ്ടു ചിറകുകൾ' (വള്ളത്തോൾ) 'വാർദ്ധക്യം ഒരു രോഗം' (ഡാക്ടർ ജോസഫ്, ചമ്പക്കുളം) 'അമ്മിഞ്ഞപ്പാല്' (അക്കിത്തം) ക്രിസ്തു ഒരു മഹായോഗിയായിരുന്നുവോ (സ്വദേശാഭിമാനി കെ. രാമകൃഷ്ണപിള്ള ബി. ഏ.) 'ആ അഗ്നി നീണ്ടു പടർന്നുപിടിച്ചു' (ടോൾസ്റ്റോയ്) 'ലൈസൻസില്ലാത്ത പട്ടി' (ഉറൂബ്) 'രണ്ടു ഹൃദയങ്ങൾ' (മേരിജോൺ കൂത്താട്ടുകുളം) 'മതത്തിൻെറയും സാഹിത്യത്തിൻെറയും ഉറവിടം' (ജി. ശങ്കരക്കുറുപ്പ്) 'ഗർഭസ്ഥശിശു ആണോ പെണ്ണോ' (ഡാക്ടർ എൽ. കുഞ്ഞൻ) ഇത്രയും പ്രത്യേകിച്ചെടുത്തു പറയത്തക്കവയാണ്.

ഇത്തരം ആന്തരഭംഗികളെ നല്ല ഉടുപ്പണിയിച്ചാണു പുറത്തിറക്കിയിട്ടുള്ളതും. സാധാരണ പല വിശേഷാൽപ്രതികളും ഈ സംഗതിയിൽ പരാജയപ്പെടുകയാണു പതിവ്. അരുണ വിശേഷാൽപ്രതിയുടെ പുറം ഗെററപ്പ് അസ്സലായിട്ടുണ്ട്. ഒരു പൂവിൻെറ വൃത്തിയുമുണ്ട് സൌന്ദര്യവുമുണ്ട്; ആർഭാടമൊന്നുമില്ല താനും. കളിപ്പാവയെടുത്തു നിൽക്കുന്ന ആ കുഞ്ഞിനെ ആരും വളരെനേരം ഇരുന്നു നോക്കിപ്പോവും.

ഒരു രൂപ എട്ടണ മിതമായ വിലയുമാണ്.

# ബ്രിട്ടനിലെ രാജവംശം

### വില്യം ദി കോൺകറർ മുതൽ എലിസബത്ത് ദ്വിതീയ വരെയുള്ളവരുടെ പേരു്

വില്യം ദി കോൺകറർ 1066-ൽ ഇംഗ്ളണ്ടു ആക്രമിച്ചു കീഴടക്കി. നോർമൻ രാജവംശം സ്ഥാപിച്ചതു മുതൽ 43-ാമത്തെ ഭരണാധികാരിയാണ് ഇന്ന് കിരീടം ധരിക്കുന്ന എലിസബേത്ത് ദ്വിതീയ. അതിദീർഘമായ ഈ രാജവംശാവലിയാണ് താഴെ ചേർക്കുന്നതു്.

**നോർമൻ വംശം**

വില്യം ദി കോൺകറർ 1066-1087. വില്യം രണ്ടാമൻ 1087—1100. ഹെൻറി ഒന്നാമൻ 1100-1135. സ്റ്റീഫൻ 1135-1154.

**ആൻജു വംശം**

ഹെൻറി രണ്ടാമൻ 1154—1189. റിച്ചാർഡ് ഒന്നാമൻ 1189-1199. ജോൺ 1199-1216. ഹെൻറി മൂന്നാമൻ 1216-1272. എഡ്വേർഡ് ഒന്നാമൻ 1272-1307. എഡ്വേർഡ് രണ്ടാമൻ 1307—1327. എഡ്വേർഡ് മൂന്നാമൻ 1327-1377. റിച്ചാർഡ് രണ്ടാമൻ 1377—1399.

**ലങ്കാസ്റ്റർ വംശം**

ഹെൻറി നാലാമൻ 1399—1413. ഹെൻറി അഞ്ചാമൻ

1413–1422. ഹെൻറി ആറാമൻ 1422–1461. 1461—ൽ ഹെൻറി ആറാമനെ സ്ഥാനഭ്രഷ്ടനാക്കുകയും എഡ്വേർഡ് നാലാമനെ രാജാവായി വാഴിക്കുകയും ചെയ്തു. 1461 മുതൽ 1470 വരെ എഡ്വേർഡ് നാലാമൻ രാജ്യം ഭരിച്ചു. 1470–ൽ അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കിയിട്ടു ഹെൻറി ആറാമനെ വീണ്ടും രാജാവാക്കി. എന്നാൽ 1471–ൽ ഹെൻറി രണ്ടാമതും സ്ഥാനഭ്രഷ്ടനാക്കുകയും, എഡ്വേർഡിനെത്തന്നെ വീണ്ടും രാജാവായി വാഴിക്കുകയും ചെയ്തു. 1471–ൽ ഹെൻറി ആറാമൻ മരിച്ചു.

### യോർക്കുവംശം

എഡ്വേർഡ് നാലാമൻ 1461-1483. എഡ്വേർഡ് നാലാമന്റെ മരണശേഷം എഡ്വേർഡ് അഞ്ചാമൻ രാജാവായി. പക്ഷേ മൂന്നുമാസത്തിനുള്ളിൽ അദ്ദേഹം രാജസ്ഥാനത്തുനിന്ന് ബഹിഷ്ക്കരിക്കപ്പെട്ടു. റിച്ചാർഡ് മൂന്നാമൻ 1483....1485.

### ട്യൂഡർ വംശം

ഹെൻറി ഏഴാമൻ 1485—1509. ഹെൻറി എട്ടാമൻ 1509–1547. എഡ്വേർഡ് ആറാമൻ 1547—1553. മേരി 1553-1558 എലിസബേത്തു് 1558–1603.

### സ്റ്റുവാർട്ട് വംശം

എലിസബേത്തിന്നു സന്താനങ്ങളില്ലായ്കയാൽ ഏററവും അടുത്ത കിരീടാവകാശി സ്ക്കോട്ട്ലണ്ടിലെ ജയിംസ് ആറാമൻ രാജാവായിരുന്നു. അദ്ദേഹത്തെ ഇംഗ്ളണ്ടിലെ ജയിംസ് ഒന്നാമനായി വാഴിച്ചു. അതോടെ ഇംഗ്ളണ്ടും സ്കോട്ട്ലണ്ടും ഒന്നായി. ജയിംസ് ഒന്നാമൻ 1603—1625. ചാൾസ് 1625—1649. 1649-ൽ ക്രോംവെല്ലിന്റെ നേതൃത്വത്തിലുള്ള പ്രക്ഷോഭകാരികൾ ചാൾസ് ഒന്നാമന്റെ തല വെട്ടിക്കളഞ്ഞു. ചാൾസ് രണ്ടാമൻ 1649—1660. ജെയിംസ് രണ്ടാമൻ 1685—1688 ജയിംസ് 1688-ൽ സ്ഥാനത്യാഗം ചെയ്യുകയും 1700—ൽ മരണമടയുകയും ചെയ്തു. വില്യമും മേരിയും 1689—1702. ആൻ 1702—1714.

### ഹാനോവർ വംശം

ജോർജ്ജ് ഒന്നാമൻ 1714—1727. ജോർജ്ജ് രണ്ടാമൻ 1727–1760. ജോർജ്ജ് മൂന്നാമൻ 1760–1820. ജോർജ്ജ് നാലാമൻ 1820–1837. വില്യംനാലാമൻ 1830—1837. വിക്ടോറിയ 1838—1901. എഡ്വേർഡ് ഏഴാമൻ 1901–1910 (സാക്സൺ വംശം)

### വിൻഡ്സർ വംശം

ജോർജ്ജ് അഞ്ചാമൻ 1910–1936. എഡ്വേർഡ് എട്ടാമൻ 1936 (ജനുവരി–ഡിസംബർ 11) ജോർജ്ജ് ആറാമൻ 1936–1952

### വീണ്ടും യോർക്കു വംശം

എലിസബേത്തു രാജ്ഞി 1952 ഫെബ്രുവരി 6–ാം തീയതി രാജ്ഞിയായി പ്രഖ്യാപിക്കപ്പെട്ടതുമുതൽ യോർക്ക് രാജവംശം ഇംഗ്ളണ്ടിൽ വീണ്ടും ആരംഭിച്ചിരിക്കുന്നു. ബ്രിട്ടനിലെ ആറാമത്തെ രാജ്ഞിയാണ് എലിസബേത്ത് ദ്വിതീയ. 1926–ഏപ്രിൽ 21–ാം തീയതി ഭൂജാതയായി. എലിസബേത്തുരാജ്ഞിക്കു 27 വയസ്സു പൂർത്തിയായിരിക്കുന്നു. 1947 നവംബർ 20—ാം തീയതിയാണ് എലിസബേത്തു രാജ്ഞി എഡിൻബറോ പ്രഭുവിനെ വിവാഹം കഴിച്ചതു്. അടുത്ത കിരീടാവകാശിയായ ചാൾസ് രാജകുമാരൻ എലിസബേത്തു രാജ്ഞിയുടെയും എഡിൻബറോ പ്രഭുവിന്റെയും പുത്രനായി 1948 നവംബർ 11–ാം തീയതി രാത്രിയിൽ ഭൂജാതനായി. ഡെന്മാർക്കിലെയും ഇംഗ്ളണ്ടിലേയും ഗ്രീസിലേയും രാജവംശങ്ങളായി ബന്ധപ്പെട്ടതാണ് എഡിൻബറോപ്രഭുവെന്നുള്ളതും പ്രസ്താവയോഗ്യമാണ്.

(ബ്രിട്ടീഷ് രാജാക്കന്മാരുടെ വംശസൂചിക 25-ാം പേജിൽ)

## വിഷയവിവരം



**മുഖചിത്രം:**

**എലിസബേത്തുരാജ്ഞി**

**1001 രാവുകളിൽ ഷഹ്റസാദ് എന്ന മന്ത്രികുമാരി പറഞ്ഞ ഒന്നാമത്തെ കഥ—മുക്കുവനും ജിന്നിയും.**

# മന്ത്രവാദവിധേയനായ രാജകുമാരൻ

(നാല്‌ വിചിത്ര മത്സ്യങ്ങളുടെയും ജലാശയത്തിന്റെയും, പർവ്വതങ്ങളുടെയും രഹസ്യമറിയുവാൻ സുൽത്താൻ ഇറങ്ങിപ്പുറപ്പെട്ടുകയും, ഒടുവിൽ ഒരു കൊട്ടാരത്തിൽ ഒരു ശയ്യയിൽ ഒരു യുവാവു കിടക്കുന്നതായി കാണുകയും ചെയ്തു. അവിടെയാണല്ലോ നാം കഥ പറഞ്ഞു നിർത്തിയതു്. യുവാവിന്റെ അര മുതൽ മേലോട്ടു ജീവനുള്ള ശരീരവും, അര മുതൽ കിഴോട്ടു കല്ലുമായിരുന്നു. ഇതെല്ലാം കണ്ടു വിസ്മയസ്തബ്ധനായ സുൽത്താനോടു യുവാവു രഹസ്യങ്ങൾ വെളിപ്പെടുത്തുന്നു.)

യുവാവു് ഇങ്ങനെ പറഞ്ഞു:—

പ്രഭോ, അറിഞ്ഞാലും! എന്റെ പിതാവു് ഈ നഗരത്തിന്റെ രാജാവായിരുന്നു. മുഹമ്മദ് എന്നു പേരായ അദ്ദേഹം കരിദ്വീപുകളുടെ അധീശനും, ഇപ്പോൾ നാലു പർവ്വതങ്ങളായി കാണപ്പെടുന്നവയുടെ ഉടയവനും ആയിരുന്നു. അദ്ദേഹം എഴുപതു വർഷം നാടുവാണു. അതിനു ശേഷം അദ്ദേഹം ദൈവത്തിന്റെ കൃപയെ പ്രാപിച്ചു. അദ്ദേഹത്തിനു പകരം ഞാൻ സുൽത്താനായി. എന്റെ പിതൃവ്യപുത്രിയെ ഞാൻ വിവാഹം ചെയ്തു. അവൾ എന്നെ അപാരമായി സ്നേഹിച്ചു. ഞാൻ വീട്ടിൽ നിന്നു പോയാൽ തിരിച്ചുവരുന്നതു വരെ അവൾ ഭക്ഷിക്കയോ പാനം ചെയ്യുകയോ ചെയ്തിരുന്നില്ല. അവൾ എന്നോടുകൂടി അഞ്ചു വർഷം താമസിച്ചു. ഒരു ദിവസം അവൾ ഹമാം സ്നാനത്തിനു പോയി. ഞങ്ങളുടെ അത്താഴസദ്യയ്ക്കുള്ള വിഭവങ്ങൾ വേഗത്തിൽ തയ്യാറാക്കുവാൻ ഞാൻ പരിചാരകനോടു് ആജ്ഞാപിക്കയും ചെയ്തു. അതിനു ശേഷം ഈ കൊട്ടാരത്തിൽ ഞാൻ പ്രവേശിച്ചു് സാധാരണ ഉറങ്ങാറുള്ള ശയ്യയിൽ കിടപ്പായി. എന്റെ മുഖത്തു വീശുവാൻ രണ്ടു ദാസികളെ ഏർപ്പെടുത്തി; ഒരാൾ തലയ്ക്കലും, മറ്റെയാൾ കാൽക്കലും. പക്ഷെ എന്റെ ഭാര്യയുടെ വേർപാടിനാൽ ഞാൻ കുണ്ഠിതനും പരിഭ്രമചിത്തനുമായിരുന്നതിനാൽ ഉറങ്ങുവാൻ കഴിഞ്ഞില്ല. ഞാൻ കണ്ണടച്ചു കിടന്നുവെങ്കിലും എന്റെ മനസ്സും ചിന്തകളും നല്ലപോലെ ഉണർന്നിരുന്നു. അപ്പോൾ എന്റെ തലയ്ക്കൽ ഇരുന്ന അടിമപ്പെണ്ണു് മറ്റവളോടു് ഇപ്രകാരം പറയുന്നതു കേട്ടു:–

"മസ്ഊദാ, നമ്മുടെ യജമാനന്റെ സ്ഥിതി എത്ര ദയനീയമാണു്! ഈ യുവത്വത്തിൽ എത്ര ക്ഷീണിതനായിരിക്കുന്നു! ശപിക്കപ്പെട്ട തേവിടിശ്ശിയായ യജമാനത്തിയാൽ വഞ്ചിതനായ അദ്ദേഹത്തിന്റെ സ്ഥിതി പരമദയനീയം തന്നെ!"

മറ്റവൾ ഇങ്ങനെ മറുപടി പറഞ്ഞു:—

"അതെ അതെ! തീർച്ചയായും! വഞ്ചകികളും വ്യഭിചാരിണികളുമായ എല്ലാ സ്ത്രീകളെയും അല്ലാഹു ശപിക്കട്ടെ. എല്ലാ രാത്രിയിലും വല്ലയിടത്തും പോയിക്കിടക്കുന്ന ഈ തേവിടിശ്ശിയെക്കാൾ ഉത്തമമായ ഒന്നിനെ നമ്മുടെ യജമാനൻ—സുന്ദരങ്ങളായ വാസനാസമ്പത്തിനാൽ അനുഗ്രഹീതനായ യജമാനൻ—അർഹിക്കുന്നു."

എന്റെ തലയ്ക്കലിരുന്ന ദാസി ഇങ്ങനെ പറഞ്ഞു:—

"നമ്മുടെ യജമാനൻ ഊമനാണോ? അതോ ചിലയ്ക്കുവാൻ മാത്രമേ അദ്ദേഹത്തെ കൊള്ളുകയുള്ളോ? അദ്ദേഹം അവളെ ചോദ്യം ചെയ്യുന്നപോലുമില്ലല്ലോ!"

മറ്റവൾ:– പോടീ പെണ്ണേ, നമ്മുടെ യജമാനൻ അവളുടെ വഴികൾ അറിയുന്നോ? അദ്ദേഹത്തിന്റെ അഭിപ്രായമനുസരിച്ചു പ്രവർത്തിക്കുവാൻ അവൾ അനുവദിക്കുന്നുണ്ടോ? അത്രമാത്രമോ? ഉറങ്ങുന്നതിനു മുമ്പു് മത്തുപിടിപ്പിക്കുന്ന മദ്യം അദ്ദേഹത്തെക്കൊണ്ടു് അവൾ കുടിപ്പിക്കാറില്ലേ? അദ്ദേഹം അതിനുശേഷം ഉറക്കത്തിൽ മയങ്ങുന്നു. അവൾ എവിടെപ്പോകുന്നുവെന്നോ എന്തു ചെയ്യുന്നുവെന്നോ അദ്ദേഹം അറിയുന്നില്ല. മത്തുപിടിക്കുന്ന വീഞ്ഞു് അദ്ദേഹത്തെ കുടിപ്പിച്ച ശേഷം വിലപിടിച്ച വസ്ത്രങ്ങൾ അണിഞ്ഞു സുഗന്ധദ്രവ്യങ്ങൾ ചാർത്തി അവൾ പുലർച്ചവരെ വല്ലയിടത്തും പോകുന്നു; പുലർകാലത്തു് അദ്ദേഹത്തിന്റെ അടുക്കൽ വന്നു് ഒരു ഔഷധം അദ്ദേഹത്തിന്റെ നാസികയുടെ സമീപം കത്തിക്കുന്നു. അപ്പോൾ അദ്ദേഹം മരണതുല്യമായ നിദ്രയിൽ നിന്നുണരുന്നു. ഇതു നമുക്കറിയാം."

അടിമപ്പെണ്ണിന്റെ ഈ വാക്കുകൾ കേട്ടപ്പോൾ എന്റെ കണ്ണുകൾ

ക്ക പ്രകാശം അന്ധകാരമായി. രാത്രി അവസാനിക്കയില്ലെന്ന ഞാൻ ചിന്തിച്ചു. അപ്പോഴേയ്ക്കു് എന്റെ പിതൃവ്യപുത്രിസ്ഥാനം കഴിഞ്ഞു മടങ്ങിവന്നു. അവർ മേശയൊരുക്കി പതിവുപോലെ ഭക്ഷണം കഴിച്ചും വീഞ്ഞു കുടിച്ചും സുമാർ അരമണിക്കൂർ ഞങ്ങൾ ചില വഴിച്ചു. പിന്നീട്, ഉറക്കത്തിനു മുമ്പ് എനിക്കു തരാറുള്ള വീഞ്ഞു കൊണ്ടുവരുവാൻ അവൾ ആജ്ഞാപിച്ചു. അതു് ഒരു കാസായിൽ എന്റെ നേരേ നീട്ടി. പതിവുപോലെ അതു കുടിക്കയാണെന്ന മട്ടിൽ കാസായിലെ വീഞ്ഞു് എന്റെ മാർവ്വിടസ്ഥാനത്തേക്കു ഞാൻ ഒഴിച്ചു കളഞ്ഞു.

ഞാൻ കിടന്നു് ഉറങ്ങുകയാണെന്നു നടിച്ചു. അവൾ വിളിച്ചു പറഞ്ഞു:—"രാത്രി മുഴുവൻ ഉറങ്ങുക. ഒരിക്കലും ഉണരാതിരിക്കട്ടെ. അല്ലാഹുവിന്റെ നാമത്തിൽ ഞാൻ നിന്നെ വെറുക്കുന്നു. നിന്റെ മുഴുവൻ ശരീരത്തെയും ഞാൻ വെറുക്കുന്നു. നിന്നോടു സംയോഗം നടത്തുന്നതിൽനിന്നു് എന്റെ ആത്മാവു വിരക്തിപൂണ്ടു പിന്തിരിയുന്നു. അല്ലാഹു നിന്റെ ജീവനെ അപഹരിക്കുന്ന ദിവസം ഞാൻ അറിയുന്നില്ല."

അവൾ പിന്നീടു എഴുന്നേററു് ഏററവും സുന്ദരങ്ങളായ വസ്ത്രങ്ങളണിഞ്ഞു് സുഗന്ധദ്രവ്യങ്ങൾ ചാർത്തി തോളിൽ എന്റെ ഖഡ്ഗവും തൂക്കിയിട്ടു് കൊട്ടാരത്തിന്റെ കവാടങ്ങൾ തുറന്നു് അവളുടെ ദുഷിച്ച മാർഗ്ഗത്തിലേക്കു പോയി. അവൾ കൊട്ടാരം വിട്ടതോടുകൂടി ഞാൻ അവളെ പിന്തുടർന്നു. നഗരകവാടങ്ങളിൽ എത്തുന്നതുവരെ അവൾ വീഥികളിൽക്കൂടി നടന്നു, അവിടെ ചെന്നപ്പോൾ എനിക്കു് മനസ്സിലാകാത്ത ഭാഷയിൽ അവൾ ചില വാക്കുകൾ ഉച്ചരിച്ചു. കവാടങ്ങൾ ബന്ധിച്ചിരുന്ന ചങ്ങലകൾ തകർന്നു വീണു. അവൾ മുന്നോട്ടു പോയി. (ഞാൻ അവളെ പിന്തുടരുന്നുണ്ടായിരുന്നു) നഗരത്തിന്റെ അതിർത്തിക്കു സമീപമുള്ള കുന്നിൽ മുളകൊണ്ടുള്ള വേലിക്കകത്തു് വൃത്താകൃതിയിലുള്ള മേൽക്കൂരയോടുകൂടി ഇഷ്ടികകൊണ്ടു് കെട്ടിപ്പടുത്തിട്ടുള്ള ഒരു കുടിലിൽ അവൾ എത്തിച്ചേർന്നു. അവൾ വാതിൽ കടന്നപ്പോൾ ഞാൻ മേൽക്കൂരയിൽ കയറി. മേൽക്കൂരയിൽ നിന്നാൽ അകത്തെ കാഴ്ചകൾ കാണാമായിരുന്നു. എത്ര ഭയങ്കരം! എന്റെ സുന്ദരിയായ പിതൃവ്യസഹോദരി ബീഭത്സരൂപനായ ഒരു അടിമക്കാപ്പിരിയുടെ സമീപം പ്രാപിച്ചു. അവന്റെ ചിറിയുടെ മുകൾ ഭാഗം മൺകുടത്തിന്റെ മൂടിപോലെയും, അടിഭാഗം തുറന്ന കുടം പോലെയും ആയിരുന്നു. ആ കുടിലിലെ നിലത്തുള്ള മണൽത്തരുത്തുവാരുവാൻ ആ ചുണ്ടുകൾ പര്യാപ്തമായിരുന്നു. കീറിപ്പറിഞ്ഞു വൃത്തികെട്ട ചാക്കട്ടത്തു് ഒരു പഴയ പുതപ്പു പുതച്ചു് കരിമ്പിന്റെ ചവറിന്റെ പുറത്തു് അവൻ കിടക്കുകയായിരുന്നു. അവന്റെ മുമ്പിൽ അവൾ മുട്ടുകുത്തി ഭൂമിയെ ചുംബിച്ചു. അവളെ കാണത്തക്കവണ്ണം അവൻ തല അല്പം ഉയർത്തി ഇങ്ങനെ പറഞ്ഞു.—"നിനക്കു് ഹാ കഷ്ടം! ഇത്രയും താമസിക്കുവാൻ നിനക്കു് മറെറന്തു പണിയായിരുന്നു? ഇവിടെ നിരവധി കറുത്ത സഹോദരന്മാർ വന്നിരുന്നു. അവർ വീഞ്ഞു കുടിച്ചു. ഓരോരുത്തർക്കും ഓരോ യുവതിയും ഉണ്ടായിരുന്നു. എന്നാൽ നിന്റെ അഭാവം നിമിത്തം അസംതൃപ്തനായിരുന്ന ഞാൻ വീഞ്ഞു കുടിച്ചില്ല."

അവൾ മറുപടി പറഞ്ഞു:—"എന്റെ നാഥാ, എന്റെ ഹൃദയത്തിന്റെ പ്രേമമേ, എന്റെ കണ്ണിന്റെ കുളിർമയേ, ഞാൻ എന്റെ പിതൃസഹോദരപുത്രനെ വിവാഹം ചെയ്തിരിക്കുന്നുവെന്നും, അവന്റെ നോട്ടംപോലും ഞാൻ വെറുക്കുന്നുവെന്നും, അവന്റെ കൂടെയിരിക്കുമ്പോൾ ഞാൻ എന്നെത്തന്നെ വെറുക്കുന്നുവെന്നും, അങ്ങേയ്ക്കു അറിഞ്ഞുകൂടയോ? അങ്ങയെപ്പററിയുള്ള ഭയം എനിക്കു് ഇല്ലായിരുന്നുവെങ്കിൽ, അവന്റെ നഗരം തകർച്ചയുടെ കൂമ്പാരമാക്കുകയും അവിടെ മലംകാക്ക കരയുകയും മൂങ്ങാ മൂളുകയും കുറുക്കനും കരടിയും വന്നു് ആക്രമിക്കുകയും ചെയ്യുന്നതിനു മുമ്പ് ഒരു സൂര്യൻ പോലും ഉദിക്കുവാൻ ഞാൻ അനുവദിക്കുകയില്ലായിരുന്നു. അതിലെ കല്ലുകളെ കാഫ് (കോക്കസസ്) പർവ്വതത്തിന്റെ പിൻഭാഗത്തേക്കു് മറിച്ചുകളയുമായിരുന്നു."

അടിമ പറഞ്ഞു:—"ഛീ, നീ കള്ളം പറയുന്നു. കറുത്ത കാപ്പിരികളുടെ ധീരതയുടെയും അഭിമാനത്തിന്റെയും പേരിൽ ഞാൻ ശപഥം ചെയ്യുന്നു (വെളുത്ത മനുഷ്യരുടെ പൗരുഷത്തെപ്പോലെ ഹീനമായ പൗരുഷമാണു് ഞങ്ങളുടേതെന്നു ധരിക്കരുതു്.) ഇന്നു മുതൽ നീ വരുവാൻ ഇത്ര താമസിക്കയാണെങ്കിൽ നിന്നോടു ഞാൻ കൂട്ടുകൂടുകയില്ല. എന്റെ മെയ്യും നിന്റെ മെയ്യും തമ്മിൽ ഒട്ടിച്ചേരുകയില്ല. തകർന്ന കുടമേ, പട്ടീ, ദുഷിച്ച വെള്ളക്കാരിൽ ഏററവും ദുഷിച്ചവളേ"

ഈ വാക്കുകൾ കേൾക്കുകയും പ്രസ്തുത രണ്ടു മ്ളേച്ഛരുടെ അന്യോന്യമുള്ള പ്രവൃത്തി കാണുകയും ചെയ്തപ്പോൾ ലോകം എന്റെ മുമ്പിൽ ഇരുണ്ടു പോയി. എന്റെ ആത്മാവു എവിടെ സ്ഥിതി ചെയ്യുന്നുവെന്നു് ബോധമില്ലാതെയായി. പക്ഷേ, എന്റെ ഭാര്യ കരഞ്ഞുകൊണ്ടു് എഴുന്നേററുനിന്നു അടിമയോടു് കേണപേക്ഷിച്ചു:—"എന്റെ പ്രേമമേ, എന്റെ

ഹൃദയത്തിന്റെ ഫലമേ, അങ്ങയുടെ പ്രിയംകരമായ മേനിയല്ലാതെ എന്നെ സന്തോഷിപ്പിക്കുവാൻ ഒന്നുമില്ല. എന്റെ പ്രേമമേ, എന്റെ നയനങ്ങളുടെ പ്രകാശമേ, അവിടുന്ന് എന്നെ തള്ളുകയാണെങ്കിൽ ആരെന്നെ സ്വീകരിക്കും?" അവൻ അവളോട് മൈത്രിയാകുന്നതുവരെ അവന്റെ മുമ്പിലുള്ള വിലാപവും വിഹീനമായ അപേക്ഷകളും അവസാനിപ്പിച്ചില്ല.

അവൻ സംപ്രീതനായപ്പോൾ അവൾ സന്തുഷ്ടയായി എഴുന്നേറ്റുനിന്ന് സ്വന്ത വസ്ത്രങ്ങൾ—കാലുറ പോലും—ദൂരത്തെറിഞ്ഞശേഷം ഇങ്ങനെ പറഞ്ഞു:—"എന്റെ യജമാനനേ, അങ്ങയുടെ ദാസിക്ക് ഭക്ഷിക്കുവാൻ വല്ലതുമുണ്ടോ?"

അവന്റെ മറുപടി:—"ആ പാത്രം തുറന്നു നോക്കുക. എലിയുടെ എല്ലുകൾ വേവിച്ചത് ഞങ്ങൾ കഴിച്ചതിന്റെ ബാക്കി അതിൽ കാണും. അതു പെറുക്കിയെടുക്കുക. പിന്നെ ആ മദ്യ ചഷകത്തിൽ നോക്കിയാൽ അല്പം "ബീയർ" കാണും. അത് നിനക്ക് കുടിക്കാം." അങ്ങനെ അവൾ തിന്നുകയും കുടിക്കയും കൈകൾ കഴുകയും ചെയ്തശേഷം കരിമ്പിൻ ചണ്ടിയുടെ മേൽ പരിപൂർണ്ണ നഗ്നയായി ആ അടിമയുടെ പാർശ്വത്തിൽ ശയിച്ചു; ആ വൃത്തികെട്ട പുതപ്പിന്റെയും ചാക്കിന്റെയും ആവരണത്തിനുള്ളിൽ.

എന്റെ ഭാര്യ, എന്റെ ബന്ധു, എന്റെ പിതൃവ്യപുത്രി ഇങ്ങനെയെല്ലാം ചെയ്യുന്നതുകണ്ടപ്പോൾ എന്റെ ബുദ്ധി വിനഷ്ടമായി. ഞാൻ മേൽക്കൂരയിൽനിന്ന് താഴത്തിറങ്ങി മുറിയിൽ പ്രവേശിച്ച് ഖഡ്ഗം (അവൾ കൊണ്ടുവന്നിരുന്ന എന്റെ ഖഡ്ഗം) എടുത്ത് രണ്ടിനെയും വെട്ടി മുറിക്കാൻ തീരുമാനിച്ചു. ആദ്യം ആ അടിമയുടെ കണ്ഠത്തിൽ എന്റെ ഖഡ്ഗം നിപതിച്ചു. അവൻ ഉച്ചത്തിൽ ദീനമായി കരഞ്ഞതിനാൽ അവന്റെ കഥ കഴിഞ്ഞുവെന്ന് ഞാൻ ഉറപ്പിച്ചു.

പക്ഷെ, അവന്റെ കണ്ഠനാളത്തിന്റെ തൊലിയും കുറെ ദശയും രണ്ടു ഞരമ്പുകളും മാത്രമേ മുറിക്കപ്പെട്ടുള്ളു. അപ്പോഴേയ്ക്കു് എന്റെ പിതൃവ്യപുത്രി ഉണർന്നു. എന്റെ ഖഡ്ഗം ഉറയിലിട്ടുകൊണ്ടു് ഞാൻ നഗരത്തിലേക്കോടി. കൊട്ടാരത്തിൽ പ്രവേശിച്ച് എന്റെ ശയ്യയിൽ കിടന്ന് പ്രഭാതം വരെയുറങ്ങി. അപ്പോൾ എന്റെ ഭാര്യ വന്നെന്നെയുണർത്തി. അവളുടെ തല മുണ്ഡനം ചെയ്തതായും അവൾ വിലാപ വസ്ത്രം ധരിച്ചിരിക്കുന്നതായും ഞാൻ കണ്ടു. അവൾ പറഞ്ഞു:—"എന്റെ പിതൃ സഹോദരപുത്രാ, ഞാൻ ചെയ്യുന്നകാര്യത്തിൽ എന്നെ കുറ്റപ്പെടുത്തരുതേ. എന്റെ അമ്മ മരിച്ചു പോയതായും, എന്റെ പിതാവു് ജിഹാദിൽ വധിക്കപ്പെട്ടതായും, എന്റെ സഹോദരന്മാരിൽ ഒരുവൻ സർപ്പദംശത്താൽ മരിച്ചതായും മറ്റൊരുവൻ ഒരു പർവ്വതത്തിൽ നിന്നുള്ള നിപതനം നിമിത്തം മരിച്ചതായും അറിവു ലഭിച്ചിരിക്കുന്നു. ഞാൻ കരയുകയും ദുഃഖിക്കയുമല്ലാതെ എന്താണു ചെയ്യുക?"

അവളുടെ ഈ വാക്കുകൾ കേട്ടപ്പോൾ ഒരു വിധത്തിലുള്ള ശകാരവും ഞാൻപുറപ്പെടുവിച്ചില്ല "നിന്റെ ഇഷ്ടംപോലെ ചെയ്തുകൊള്ളുക. ഞാൻഅതിനെ വിഘ്നപ്പെടുത്തുന്നില്ല" എന്നു മാത്രമേ ഞാൻ പറഞ്ഞുള്ളു.

അവളുടെ ദുഃഖവും രോദനവും ഒരു പൂർണ്ണ വർഷം നീണ്ടുനിന്നു. അതിനുശേഷം അവൾ പറഞ്ഞു:—"ഒരു ഉള്ളറയോടുകൂടിയ മണ്ഡപം നിങ്ങളുടെ കൊട്ടാരത്തിൽ പണിയുവാൻ ഞാൻ ആഗ്രഹിക്കുന്നു. ആ മന്ദിരത്തിനു് "ദുഃഖ മന്ദിരം" എന്നു പേരിടും."

"നിന്റെ ഇഷ്ടംപോലെ ചെയ്യുക" എന്നായിരുന്നു എന്റെ മറുപടി.

അവൾ അവിടെ ഒരു മൃതസ്മാരക മന്ദിരവും അതിന്റെ മുകളിലായി ഒരു ഗോപുരവും അതിനുള്ളിലായി ശാന്തോന്റെ കബർ പോലെ ഒരു കുടീരവും നിർമ്മിച്ചു. അവിടെ അവൾ ആ അടിമയെ കൊണ്ടുവന്നു താമസിപ്പിച്ചു. എന്നാൽ മുറിവു നിമിത്തം അവൻ അത്യന്തം ക്ഷീണനായിരുന്നു. അവൾക്കു വേണ്ടിയുള്ള പ്രേമസേവനങ്ങൾ നിർവ്വഹിക്കുവാൻ അവനു് കഴിവും ഇല്ലായിരുന്നു. വീഞ്ഞു മാത്രമേ അവനു് കുടിക്കാമായിരുന്നുള്ളു. മുറിപേററ ദിവസം മുതൽ ഒരക്ഷരംപോലും അവൻ മിണ്ടിയിട്ടില്ല. എങ്കിലും അവൻ ജീവിച്ചിരുന്നു. കാരണം അവന്റെ നിശ്ചിത നിമിഷം വന്നു ചേർന്നില്ല. എല്ലാ ദിവസവും രാവിലെയും വൈകുന്നേരവും എന്റെ ഭാര്യ അവന്റെ സമീപം ചെന്നു് ദുഃഖിക്കയും രോദനം നടത്തുകയും ചെയ്തു. അവനു് വീഞ്ഞും ശക്തിയുള്ള സൂപ്പും കൊടുത്തു. രണ്ടാമത്തെ വർഷം മുഴുവനും അങ്ങനെ തുടന്നു. ക്ഷമയോടുകൂടി ഞാൻ അവളോടൊന്നിച്ചു കഴിഞ്ഞുകൂടി. അതൊന്നും അത്ര ശ്രദ്ധിച്ചില്ല.

ഒരു ദിവസം ഞാൻ അറിയാതെ അവളുടെ അടുക്കൽ കടന്നുചെന്നു. അവൾ സ്വന്തംമുഖത്തു അലച്ചുകൊണ്ടു കരയുന്നതാണു് ഞാൻ കണ്ടതു്. അവൾ നിലവിളിച്ചു:—"എന്റെഹൃദയത്തിന്റെ ആഹ്ലാദമോ, എന്റെ ദൃഷ്ടിയിൽനിന്നു് അങ്ങു് മാറിയിരിക്കുന്നതെന്തുകൊണ്ടു? എന്റെ ജീവനേ, എന്നോടു പറയുക; എന്റെ പ്രേമമേ, എന്നോടു സംസാരിക്കു

ക."

അവളുടെ വിലാപവും വാക്കുകളും അവസാനിച്ചപ്പോൾ ഞാൻ അവളോടു പറഞ്ഞു:—"എന്റെ മിത്രമേ, നിന്റെ ഈ ദുഃഖം മതിയാക്കുക. കാരണം കണ്ണുനീർ വാർത്തുകൊണ്ടു് ഒന്നും നേടുന്നില്ല."

അവൾ:—"ഞാൻ ചെയ്യുന്ന കാര്യത്തിൽ എന്നെ വിഘ്നപ്പെടുത്തരുതു്. അല്ലെങ്കിൽ ഞാൻ എന്റെമേൽത്തന്നെ കടുംകൈ പ്രയോഗിക്കും."

ഞാൻ ശാന്തമായിരുന്നു. അവളുടെ വഴിക്കു് അവളെ വിട്ടു. അവളുടെ ദുഃഖവും വിലാപവും ഒരു വർഷംകൂടി തുടർന്നു. മൂന്നാമത്തെ വർഷത്തിന്റെ അവസാനത്തിൽ ഈ നീണ്ട ദുഃഖാചരണംനിമിത്തം ഞാൻ മടുത്തു. ഒരു ദിവസം മൃതസ്മാരകമന്ദിരത്തിൽ ഞാൻ പ്രവേശിച്ചു. എന്നെ അലട്ടിയ ഏതോ പ്രശ്നത്താൽ കുണ്ഠിതവും അമർഷവും പൂണ്ടാണു് ഞാൻ കയറിച്ചെന്നതു്. അവൾ ഇങ്ങനെ പറയുന്നതു ഞാൻ കേട്ടു:—"എന്റെ നാഥാ, ഒരിക്കലും ഒരു വാക്കു് ഉച്ചരിച്ചു ഞാൻ കേൾക്കുന്നില്ല. എന്റെ പ്രഭോ, എനിക്കു എന്തുകൊണ്ടാണു് മറുപടി നൽകാത്തതു്?" അവൾ ഇങ്ങനെ പാടി.

അല്ലയോ കുടീരമേ
അല്ലയോ കുടീരമേ
ഛായയിൽ രക്ഷിക്കുകെൻ
നാഥന്റെ സൌന്ദര്യത്തെ
മദ്ധ്യാഹ്ന പ്രഭചിന്തും
ആസ്വഭാവത്തെയിദം
അന്ധകാരത്താൽ ലയി
പ്പിച്ചുവോ കുടീരമേ
അല്ലയോ കുടീരമേ
ഇക്ഷോണീതലം താനോ
ദേവലോകമോ എനി
ക്കാകില്ല കുടീരമേ.
പിന്നെയെങ്ങിനെയിപ്പോൾ
എന്നുടെ ചന്ദ്രൻ താനും
അർക്കനും യോജിച്ചങ്ങു
വാഴുന്നു നിന്നുള്ളത്തിൽ

ഈ പാട്ടു കേട്ടപ്പോൾ എന്നിൽ അമർഷത്തിന്റെമേൽ അമർഷം വന്നുയർന്നു. ഞാൻ അട്ടഹസിച്ചു.

"ഇതെന്താണു്! ഈ ദുഃഖം എത്രനാൾ നീണ്ടുനിൽക്കും"? ഞാൻ അവളുടെ പാട്ടു് അല്പം വ്യത്യാസപ്പെടുത്തി ഇങ്ങനെ ചൊല്ലി.

അല്ലയോ കുടീരമേ
അല്ലയോ കുടീരമേ
നാശത്തിലിവനുടെ
ഭീകരത്വം രക്ഷിക്കു
ചിത്തശല്യമായുള്ളോ
രാസ്വഭാവത്തെയിദം
അന്ധകാരത്തിൽ ലയി
പ്പിച്ചുവോ കുടീരമേ,
അല്ലയോ കുടീരമേ
ദുർഗന്ധകൂപം താനോ
ദുഷ്ഫലം താനോഎനി
ക്കാകില്ല കുടീരമേ
പിന്നെയെങ്ങിനെയിപ്പോൾ
മണ്ണിലെ ചളിതാനും
കൽക്കരിയതുംകൂടി
വാഴുന്നു നിന്നുള്ളത്തിൽ.

എന്റെ വാക്കുകൾ കേട്ടപ്പോൾ അവൾ ചാടി എഴുന്നേറ്റു് ഇങ്ങനെ അലറി:—"ഛീ, പട്ടീ, ഇതെല്ലാം നിന്റെ പ്രവൃത്തിയാണു്. എന്റെ ഹൃദയത്തിന്റെ വാത്സല്യനിധിയെ നീ ക്ഷതപ്പെടുത്തി. എനിക്കു കഠിനമായ ദുഃഖത്തെ ഉളവാക്കി. അദ്ദേഹത്തിന്റെ യൌവനത്തെ വ്യർത്ഥമാക്കി. കഴിഞ്ഞ മൂന്നു വർഷം മരിച്ചതിനേക്കാൾ കഷ്ടസ്ഥിതിയിലാണു് അദ്ദേഹം ജീവിച്ചതു്."

എന്റെ അമർഷത്തിൽ ഞാൻ പറഞ്ഞു:—കൂലിക്കു വിളിച്ചു വരുത്തിയ അടിമക്കാപ്പിരികളാൽ വ്യഭിചരിക്കപ്പെട്ട തേവിടിശ്ശികളിൽ വൃത്തികെട്ടവളെ, കുലടകളിൽ നീചയായ്വളേ, ഞാനാണു് ഈ നല്ല കൃത്യം ചെയ്തതു്." ഞാൻ ഖഡ്ഗം ഊരി അവളുടെ നേരെ ഓങ്ങി. എന്റെ വാക്കുകളെയും എന്റെ ആക്ഷേപോദ്ദേശ്യത്തെയും ഹാസ്യപൂർവ്വം കരുതി അവൾ ഇങ്ങനെ പറഞ്ഞു. "അവിടെ നിൽക്കൂ. നീ ഒരു വേട്ടപ്പട്ടിയാണു്. കഷ്ടം! കഴിഞ്ഞതു പോകട്ടെ. ഇനിയും അതൊരിക്കലും വരില്ല. മരിച്ചവരെ എഴുന്നേൽപ്പിക്കുവാൻ സാധിക്കുകയുമില്ല. എനിക്കു് ഇതു വരുത്തിക്കൂട്ടിയവനെ അല്ലാഹു എന്നെ ഏൽപ്പിച്ചിരിക്കുന്നു. നശിക്കാത്ത അഗ്നികുണ്ഡത്താലും അടങ്ങാത്ത അഗ്നിനാളത്താലും എന്റെ ഹൃദയത്തെ വെന്തെരിച്ച ഒരു സംഭവമായിരുന്നു അതു്." ഇത്രയും പറഞ്ഞ ശേഷം എഴുന്നേറ്റു നിന്നു എനിക്കു സുഗ്രഹമല്ലാത്ത ഭാഷയിൽ എന്തോ മന്ത്രിച്ചുകൊണ്ടു് ഇങ്ങനെ ശപിച്ചു. "എന്റെ ശക്തിയാൽ നീ അർദ്ധശിലയായും അർദ്ധമനുഷ്യനായും ഭവിക്കട്ടെ."

അതോടുകൂടി താങ്കൾ ഇപ്പോൾ കാണുന്ന സ്ഥിതിയിൽ ഞാൻ എത്തിച്ചേർന്നു. എഴുന്നേൽക്കുവാനോ ഇരിക്കുവാനോ വയ്യ. മരിച്ചിട്ടില്ല, ജീവനുമില്ല. മാത്രമല്ല, വീഥികളും ഉപവനങ്ങളുമുൾപ്പെടെയുള്ള നഗരത്തെ മുഴുവൻ അവൾ മന്ത്രവാദവിധേയമാക്കി. ഇപ്പോൾ താങ്കൾ അന്വേഷിച്ച ജലാശയത്തിനു ചുറ്റുമുണ്ടായിരുന്ന ദ്വീപുകളെ അവൾ പർവ്വതങ്ങളായി മാറ്റി. നാലു വിശ്വാസങ്ങൾ ആചരിച്ചിരുന്ന ജനങ്ങളെ (മുസ്‌ലീംകൾ, നസ്രാണികൾ, യഹൂദന്മാർ, മാഗിയന്മാർ എന്നിവരെ) മന്ത്രവാദത്താൽ അവൾ മത്സ്യങ്ങളാക്കി. മുസ്‌ലീംകൾക്കു് വെള്ളയും, മാഗിയന്മാർക്കു ചുകപ്പും, ക്രിസ്ത്യാനികൾക്കു നീലയും, യഹൂദന്മാർക്കു മഞ്ഞനിറവും നൽകി.

എല്ലാ ദിവസവും അവൾ എന്നെ പീഡിപ്പിക്കും. നൂറു പ്രാവ

ശ്യം പ്രഹരിക്കും. ഓരോ പ്രഹരത്തിലും രക്തം കൊണ്ടൊരു പ്രളയം. എന്റെ തോളിലെ തൊലി അവൾ അടിച്ചു മുറിക്കും. ഒടുവിൽ ഒരു രോമവസ്ത്രത്താൽ എന്റെ ദേഹം മറയ്ക്കും. അതിന്റെ മേൽ ഈ വസ്ത്രങ്ങൾ വിരിക്കും.

അതിനു ശേഷം സുൽത്താൻ യുവരാജകുമാരന്റെ നേരേ തിരിഞ്ഞു ഇങ്ങനെ പറഞ്ഞു:—"യുവാവേ, നീ ഒരു ദുഃഖത്തെ മാററിയെങ്കിലും മറെറാരു ദുഃഖത്തെ ചേർക്കുകയാണു ചെയ്തതു്. എങ്കിലും സുഹൃത്തേ, ഇപ്പോൾ അവൾ എവിടെയാണു്? ക്ഷതമേററ അടിമ ഏതു മന്ദിരത്തിൽ കിടക്കുന്നു."

യുവാവു—"ആ ഗോപുരത്തിന്റെ അടിയിൽ അടിമ കിടക്കുന്നു. അങ്ങേപ്പുറത്തുള്ള വാതിലിനെ അഭിമുഖീകരിച്ചുള്ള മന്ദിരത്തിൽ അവൾ ഇരിക്കുന്നു. എല്ലാ ദിവസവും സൂര്യോദയത്തിൽ അവൾ വന്നു് എന്റെ വസ്ത്രങ്ങൾ മാററി എന്നെ നൂറു പ്രാവശ്യം പ്രഹരിക്കും. ഞാൻ കണ്ണീർ വാർക്കുകയും നിലവിളിക്കുകയും ചെയ്യും. എന്റെ അർദ്ധശരീരം ചലനശക്തിയില്ലാത്തതാകയാൽ അവളിൽനിന്നു് അകന്നുനിൽക്കുവാൻ എനിക്കു സാദ്ധ്യമല്ല. പീഡനം കഴിഞ്ഞ ശേഷം അവൾ അടിമയെ സന്ദർശിക്കും. അവനു വീഞ്ഞും പാകം ചെയ്ത മാംസവും നൽകും. നാളെ അതിരാവിലെ അവൾ ഇവിടെ വരും.

സുൽത്താൻ ഇങ്ങനെ പറഞ്ഞു: യുവാവേ, അല്ലാഹുവിന്റെ നാമത്തിൽ ഞാനൊരു നല്ല കാര്യം നിനക്കു ചെയ്യാം, അതു ലോകം ഒരിക്കലും വിസ്മരിക്കയില്ല. ഞാൻ മരിച്ചു കഴിഞ്ഞ ശേഷവും ഒരു ധീരകൃത്യമായി അതു ചരിത്രത്തിൽ രേഖപ്പെടുത്തും.

യുവരാജകുമാരന്റെ അടുത്തിരുന്നു രാത്രിയാകുന്നതു വരെ സുൽത്താൻ സംസാരിച്ചു. രാത്രിയിൽ അദ്ദേഹം കിടന്നുറങ്ങി. പ്രഭാതത്തിന്റെ ആദ്യഘട്ടത്തിൽ അദ്ദേഹം എഴുന്നേററു പുറംകുപ്പായം മാററി ഖഡ്ഗം ഊരി അടിമ കിടന്ന സ്ഥലത്തേക്കു വേഗത്തിൽ പുറപ്പെട്ടു. മെഴുകുതിരികളും വിളക്കുകളും കത്തുന്നുണ്ടായിരുന്നു. പരിമളദ്രവ്യങ്ങളും അവിടെയുണ്ടായിരുന്നു. ഇവയാൽ മാർഗ്ഗസൂചന ലഭിച്ച അദ്ദേഹം അടിമയെ കണ്ടു. ഒററ വെട്ടാൽ അടിമയെ കൊന്നു. പിന്നെ അവനെ അദ്ദേഹം ചുമലിൽ വഹിച്ചു കൊണ്ടു പോയി കൊട്ടാരത്തിലെ ഒരു കിണററിൽ എറിഞ്ഞുകളഞ്ഞു. ഉടനെതന്നെ അദ്ദേഹം മടങ്ങിവന്നു് അടിമയുടെ അങ്കി ധരിച്ചു് ഖഡ്ഗം ഊരി പാർശ്വത്തിൽവച്ചു് ആ മന്ദിരത്തിൽ ഏറെനേരം കിടന്നു. ഒരു മണിക്കൂറോ മറേറാ കഴിഞ്ഞപ്പോൾ ശപിക്കപ്പെട്ട മന്ത്രവാദിനി വന്നു. അവൾ ആദ്യം ഭർത്താവിന്റെ അടുക്കൽപോയി വസ്ത്രങ്ങൾ നീക്കി ക്രൂരമായ വിധത്തിൽ പ്രഹരിച്ചു. ഭർത്താവു വാവിട്ടു കരഞ്ഞു. "മിത്രമേ എന്നോടു കനിവു തോന്നണമേ. എന്റെ അപരാധത്തിനു ഈ ശിക്ഷ മതിയായി."

അവൾ:—"നീ എന്നോടു കനിവു കാണിച്ചോ? അത്യന്തം പ്രേമബദ്ധമായിരുന്ന എന്റെ യഥാർത്ഥ കാമുകന്റെ ജീവനെ നീ രക്ഷിച്ചോ?"

രക്തം വാർന്നുകൊണ്ടിരുന്ന യുവാവിന്റെ മേൽ രോമവസ്ത്രം പുതപ്പിച്ചശേഷം, ഒരു കപ്പിൽ വീഞ്ഞും ഒരു പാത്രത്തിൽ മാംസഭക്ഷണവുമായി അവൾ അടിമയുടെ അടുക്കലേക്കു പോയി. കണ്ണീർ വാർക്കുകയും ഉച്ചത്തിൽ കരയുകയും ചെയ്തുകൊണ്ടാണു് അവൾ മന്ദിരത്തിൽ പ്രവേശിച്ചതു്. അവൾ നിലവിളിച്ചു.—"എന്റെ നാഥാ, എന്നോടു ഒരു വാക്കു ഉച്ചരിക്കുക. എന്റെ യജമാനനേ അല്പനേരം എന്നോടു സംസാരിക്കുക."

സുൽത്താൻ ശബ്ദം താഴ്ത്തി കറുത്ത കാപ്പിരികളുടെ ശൈലിയിൽ പ്രതിവചിച്ചു.

"വലിയവനും മഹിമ നിറഞ്ഞവനുമായ അല്ലാഹുവില്ലാതെ ശക്തിയോ രാജമഹത്വമോ ഇല്ല." ഇതു കേട്ടപ്പോൾ അവൾ ആഹ്ളാദത്താൽ ആർത്തു വിളിച്ചു: മോഹാലസ്യപ്പെട്ടു നിലത്തുവീണു. ബോധമുണ്ടായപ്പോൾ അവൾ ചോദിച്ചു. "നാഥാ അങ്ങേയ്ക്കു സംസാരിക്കുവാൻ കഴിയുമെന്നുള്ളതു് വാസ്തവമാണോ?"

സുൽത്താൻ ശബ്ദം താഴ്ത്തി അസ്പഷ്ടമായി പറഞ്ഞു:—"എന്റെ ശാപമേ ഞാൻ നിന്നോടു മിണ്ടുകയും സംസാരിക്കയും ചെയ്യുന്നതിനു് നീ അർഹയാണോ?"

അവൾ:—"അതെന്താണു്? അതെങ്ങനെ?

സുൽത്താൻ—"പകൽ മുഴുവൻ നീ നിന്റെ ഭർത്താവിനെ പീഡിപ്പിക്കുന്നു. അയാൾ സഹായത്തിനു വേണ്ടി സ്വർഗ്ഗത്തിലേക്കു അപേക്ഷിക്കുന്നു. അക്കാരണത്താൽ, വൈകുന്നേരം മുതൽ പ്രഭാതംവരെ എനിക്കു ഉറക്കമില്ല. അയാൾ പ്രാർത്ഥിക്കയും പ്രാകുകയും നമ്മെ (നിന്നെയും എന്നെയും) ശപിക്കുകയും ചെയ്യുന്നു. അങ്ങനെ എനിക്കു് അസ്വാസ്ഥ്യതയും ശല്യവും ഉണ്ടാകുന്നു. ഇതൊക്കെയിങ്ങനെയല്ലായിരുന്നുവെങ്കിൽ എനിക്കു് വളരെ മുമ്പുതന്നെ ആരോഗ്യം ലഭിക്കുമായിരുന്നു. നിന്റെ ചോദ്യങ്ങൾക്കു ഉത്തരം നൽകുവാനുള്ള പ്രതിബന്ധം ഇതാണു്."

അവൾ—"അങ്ങയുടെ അനുവാദത്തോടുകൂടി ഞാൻ അവനെ മന്ത്രവാദത്തിൽനിന്നു് മോചിപ്പിക്കാം"

സുൽത്താൻ—അവനെ മോചി

പ്പിക്കം. നമുക്ക് അല്പം ആശ്വസിക്കാം."

അവൾ—"കേൾവി അനുസരണം തന്നെ."

അവൾ മന്ദിരത്തിൽനിന്ന് കൊട്ടാരത്തിൽ പോയി ലോഹം കൊണ്ടുള്ള ഒരു പാത്രത്തിൽ വെള്ളം എടുത്ത് ചില വാക്കുകൾ ഉച്ചരിച്ചു. പാത്രത്തിലെ ജലത്തിൽ നുരകൾ പൊങ്ങിവന്നു. അടുപ്പിൽ തീയുടെ മേലെന്നപോലെ വെള്ളം തിളച്ചു. അത് അവൾ ഭർത്താവിൻെറ മേൽ തളിച്ചു. "ഞാൻ ഉച്ചരിച്ച ഭയങ്കരമായ വാക്കുകളാൽ നീ ഇങ്ങനെയായി എങ്കിൽ ഈ രൂപത്തിൽനിന്ന് നിൻെറ ആദ്യത്തെ രൂപത്തിൽ വരിക."

അപ്പോൾ, കണ്ടാലും! യുവാവു കുലുങ്ങുകയും വിറയ്ക്കുകയും ചെയ്തു. സ്വന്തം കാലിൽ എഴുന്നേററു നിന്ന്, മോചനത്തിൽ ആഹ്ലാദഭരിതനായി വിളിച്ചു പറഞ്ഞു. "അല്ലാഹുവല്ലാതെ മറെറാരു ദൈവമില്ലെന്നു ഞാൻ സാക്ഷ്യം വഹിക്കുന്നു. മുഹമ്മദ് അവിടത്തെ അപ്പോസ്തലനാകുന്നു. അദ്ദേഹത്തെ അല്ലാഹു അനുഗ്രഹിക്കുകയും പരിരക്ഷിക്കയും ചെയ്യട്ടെ" അവൻെറ നേരെ അവൾ അലറി "ഇറങ്ങിപ്പോകുക. ഇവിടെ തിരിച്ചു വരികയും അരുത്. ഇവിടെ വന്നാൽ നിന്നെ ഞാൻകൊന്നുകളയും."

അവളുടെ കയ്യിൽനിന്ന് അവൻ രക്ഷപ്പെട്ടു. അവൾ മന്ദിരത്തിലേക്കു മടങ്ങി വന്ന് കുടീരത്തെ സമീപിച്ച് ഇങ്ങനെ പറഞ്ഞു:—

"എൻെറ നാഥാ, എൻെറ അടുക്കലേക്കു വരിക. ഞാൻ അങ്ങയെയും അങ്ങയുടെ സൗകുമാര്യത്തെയും ദർശിക്കട്ടെ."

അസ്പഷ്ടമായ താഴ്ന്ന സ്വരത്തിൽ സുൽത്താൻ മറുപടി പറഞ്ഞു. "നീ എന്താണ് ചെയ്തത്. നീ ശാഖമാററി. വേരു മാററിയല്ലമില്ല."

അവൾ—"എൻെറ വാത്സല്യമേ, എൻെറ കാപ്പിരി ഓമനേ, വേരു് ഏതാണ്?

സുൽത്താൻ—കഷ്ടം! എൻെറ ശാപമേ, ഈ നഗരത്തിലേയും നാലു ദ്വീപുകളിലേയും ജനങ്ങൾ ജലാശയത്തിൽ കിടന്നുകൊണ്ട് (നീ അവരെ ആ ജലാശയത്തിൽ മത്സ്യങ്ങളാക്കിയിട്ടിരിക്കയാണല്ലോ) രാത്രി പകുതിയാകുമ്പോൾ തലയുയർത്തി സ്വർഗ്ഗത്തോട് നിലവിളിക്കുന്നു. എൻെറയും നിൻെറയുംമേൽ സ്വർഗ്ഗത്തിൻെറ ക്രോധം കൊണ്ടുവരുന്നു. എൻെറ ആരോഗ്യം നഷ്ടപ്പെടുന്നതിൻെറ കാരണം ഇതാണ്. ഉടനെ പോയി അവരെ സ്വതന്ത്രരാക്കുക. പിന്നെ വന്ന് എന്നെ കൈയ്ക്കു പിടിച്ച് എഴുന്നേൽപ്പിക്കുക. കുറെ ശക്തി എന്നിലേക്കു മടങ്ങി വന്നിട്ടുണ്ട്.

സുൽത്താൻെറ വാക്കുകൾ കേട്ടപ്പോൾ (അദ്ദേഹം അടിമയായ കാപ്പിരിയാണെന്ന് അവൾ അപ്പോഴും ധരിച്ചിരുന്നു.) അവൾ ആഹ്ലാദത്തോടെ വിളിച്ചു പറഞ്ഞു. "എൻെറ യജമാനനെ, എൻെറ ശിരസ്സിലും എൻെറ നയനങ്ങളിലും അങ്ങയുടെ ആജ്ഞ വസിക്കട്ടെ. ബിസ്മില്ലാ"

സന്തോഷവും പ്രസന്നതയും നിറഞ്ഞവളായി അവൾ ചാടി എഴുന്നേററ് ജലാശയത്തിങ്കലേക്ക് ഓടി. അതിൽനിന്ന് കുറെ വെള്ളം ഉള്ളംകയ്യിലെടുത്ത് സുഗ്രഹമല്ലാത്ത ഭാഷയിൽ ചില വാക്കുകളുച്ചരിച്ചു. നഗരത്തിലെ ജനങ്ങളുടെ മേലുള്ള മന്ത്രവാദം മാററിയതിനാൽ മത്സ്യങ്ങൾ അവയുടെ തലയുയർത്തി മനുഷ്യരൂപത്തിൽ എഴുന്നേററുനിന്നു. ജലാശയമായി കിടന്ന സ്ഥലം പെട്ടെന്ന് ജനനിബിഡമായ ഒരു നഗരമായി രൂപാന്തരപ്പെട്ടു. ബസാറുകളിൽ ജനങ്ങൾ തടിച്ചുകൂടി വിൽക്കുകയും വാങ്ങുകയുംചെയ്തു. ഓരോ പൗരനും സ്വന്തം ജോലി നിർവഹിച്ചു. നാലു പർവതങ്ങൾ വീണ്ടും ദ്വീപുകളായിത്തീർന്നു.

പിന്നീട് ആ യുവതി—ആ ദുഷ്ടയായ മന്ത്രവാദിനി—സുൽത്താൻെറ അടുക്കൽ തിരിച്ചുവന്നു. (അപ്പോഴും അദ്ദേഹം കാപ്പിരിയാണെന്ന് അവൾ ധരിച്ചിരുന്നു.) അവൾ പറഞ്ഞു:—"എൻെറ പ്രേമമേ, എഴുന്നേൽക്കുന്നതിൽ അങ്ങയെ സഹായിക്കുന്നതിനുവേണ്ടി അങ്ങയുടെ കൈകൾ നീട്ടിയാലും"

"കുറച്ചുകൂടി അടുത്തു വരിക" എന്നു സുൽത്താൻ അസ്പഷ്ടമായി മന്ദഗതിയിൽ പറഞ്ഞു. അദ്ദേഹത്തെ ആശ്ലേഷിക്കുവാൻ തക്കവണ്ണമവൾ അടുത്തു വന്നു. ഒളിച്ചു വച്ചിരുന്ന ഖഡ്ഗം എടുത്ത് സുൽത്താൻ അവളുടെ മാർവിടസ്ഥാനത്തുകൂടി പായിച്ചു. അദ്ദേഹം അവളുടെ നേരെ വീണ്ടും ഖഡ്ഗം പ്രയോഗിച്ചു. അതോടെ അവൾ രണ്ടായി മുറിഞ്ഞു. അദ്ദേഹം പിന്നെ അവിടെ നിന്നു പോയി യുവാവിനെ കണ്ടുമുട്ടി. യുവാവ് മന്ത്രവാദത്തിൽ നിന്ന് സ്വതന്ത്രനായി അദ്ദേഹത്തെ കാത്തിരിക്കയായിരുന്നു. യുവാവിൻെറ മോചനത്തെപ്പററി സുൽത്താൻ അറിയിച്ചു. യുവാവ് കൃതജ്ഞതാനിർഭരനായി സുൽത്താൻെറ കൈകൾ ചുംബിച്ചു.

സുൽത്താൻ:—നീ ഈ നഗരത്തിൽ താമസിക്കുന്നുവോ? അതോ എൻെറ രാജധാനിയിലേക്കു വരുന്നുവോ?"

യുവാവ്—"രാജാവേ, അങ്ങയുടെ രാജധാനിയും അങ്ങയും തമ്മിലുള്ള ദൂരം എത്രയെന്ന് അറിയുന്നുണ്ടോ?"

സുൽത്താൻ—"രണ്ടര ദിവസത്തെ യാത്ര."

യുവാവ്—അങ്ങ് നിദ്രാധീനനാണോ? രാജാവേ, ഉണർന്നാലും.

നല്ലവണ്ണം നടക്കുന്ന ഒരുവനു് അങ്ങയുടെ രാജധാനിയെ പ്രാപിക്കണമെങ്കിൽ ഒരു വർഷം വേണ്ടിവരും. നഗരം മന്ത്രവാദവിധേയമായിരുന്നില്ലെങ്കിൽ ഇവിടെയെത്തുവാൻ രണ്ടര ദിവസത്തെ യാത്ര മതിയാകുമായിരുന്നില്ല. രാജാവേ, ഞാൻ അങ്ങയെ ഒരു നിമിഷംപോലും വേർപിരിഞ്ഞിരിക്കയില്ല.

രാജാവു് ഈ വാക്കുകൾ കേട്ടു സന്തോഷിച്ചു. അദ്ദേഹം പറഞ്ഞു: "നിന്നെ എനിക്കു നൽകിയ അല്ലാഹുവിനു നന്ദി. ഈ സമയം മുതൽ നീ എന്റെ പുത്രനാണു്. എന്റെ ഏകപുത്രനാണു്. ഇതേവരെ പുത്രസമ്പത്തിനാൽ ഞാൻ അനുഗ്രഹിതനായിട്ടില്ല."

അവർ അന്യോന്യം ആശ്ലേഷിച്ചു. ആഹ്ലാദത്തിന്റെ മേൽ ആഹ്ലാദം അവർക്കുണ്ടായി. കൊട്ടാരത്തിൽ ചെന്നു് രാജകുമാരൻ പ്രഭുക്കന്മാരെയും പ്രമാണികളേയും വിളിച്ചുവരുത്തി താൻ വിശുദ്ധ സ്ഥലങ്ങൾ സന്ദർശിക്കാൻ തീരുമാനിച്ചിരിക്കയാണെന്നും അതിനുള്ള സജ്ജീകരണങ്ങൾ ചെയ്യണമെന്നും അറിയിച്ചു. പത്തുദിവസംകൊണ്ടു് സജ്ജീകരണങ്ങൾ പൂർത്തിയായി. അതിന്റെശേഷം സുൽത്താന്റെകൂടെ അദ്ദേഹം പുറപ്പെട്ടു. 2 മാസങ്ങൾക്കുമുമ്പു വിട്ടുപിരിഞ്ഞ സ്വന്തം രാജധാനി കാണുവാൻ സുൽത്താന്റെ ഹൃദയം ഉഴറി.

മാമലൂക്കു് എന്ന പേരിൽ അറിയപ്പെടുന്ന വെളുത്ത അടിമഭടന്മാരുടെ അകമ്പടിയോടുകൂടി അമൂല്യങ്ങളായ സമ്മാനങ്ങളും അസുലഭസാധനങ്ങളും വഹിച്ചുകൊണ്ടു അവർ യാത്ര ചെയ്തു. ഒരുവർഷം രാത്രിയും പകലും യാത്ര ചെയ്തു് അവർ സുൽത്താന്റെ രാജധാനിയെ സമീപിച്ചു. അവരുടെ ആഗമനത്തെപ്പററി അറിയിക്കുവാൻ സുൽത്താൻ ദൂതന്മാരെ അയച്ചു. സന്തോഷത്തോടും പ്രസന്നതയോടുംകൂടി മന്ത്രിയും പടയണികൾ മുഴുവനും സുൽത്താനെ സ്വീകരിക്കുവാൻമുന്നോട്ടുവന്നു. അദ്ദേഹത്തെപ്പററിയുള്ള എല്ലാ ആശകളും അവർ കൈ വെടിഞ്ഞിരുന്ന ഒരു സന്ദർഭമായിരുന്നു അതു്. ഭടജനങ്ങൾ അദ്ദേഹത്തിന്റെ മുമ്പിൽ ഭൂമിയെ ചുംബിച്ചു; അദ്ദേഹത്തിന്റെ സുരക്ഷിതാവസ്ഥയിൽ സന്തോഷം ആശംസിക്കുകയും ചെയ്തു.

സുൽത്താൻ പ്രവേശിച്ചു് സിംഹാസനത്തിൽ ആരൂഢനായപ്പോൾ മന്ത്രി അവിടെ ഹാജരായി. രാജകുമാരൻ അത്ഭുതകരമായ രീതിയിൽ രക്ഷപ്രാപിച്ചതിനെപ്പററി വിവരിച്ചുകേട്ടപ്പോൾ അദ്ദേഹം രാജകുമാരനെ അഭിനന്ദിച്ചു. നാട്ടിൽ സമാധാനം പുനഃസ്ഥാപിച്ചശേഷം സുൽത്താൻ മിക്ക പ്രജകൾക്കും സമ്മാനങ്ങൾ നൽകി. "മത്സ്യങ്ങളെ കൊണ്ടുവന്ന മുക്കുവനെ ഇവിടെ കൊണ്ടുവരിക" എന്നു് മന്ത്രിയോടു് ആജ്ഞാപിക്കയും ചെയ്തു. മുക്കുവനെ കൊണ്ടുവരുവാൻ മന്ത്രി ആളയച്ചു.

നഗരത്തെയും നഗരത്തിലെ ജനങ്ങളെയും മാന്ത്രികശക്തിയിൽനിന്നു് വീണ്ടെടുക്കുന്നതിനു് പ്രഥമ കാരണമായി വർത്തിച്ച മുക്കുവനെ സന്നിധിയിൽ കൊണ്ടുവന്നപ്പോൾ സുൽത്താൻ വിശിഷ്ട വസ്ത്രങ്ങളാൽ അയാളെ ബഹുമാനിക്കയും, അയാളുടെ സ്ഥിതിയെപ്പററി അന്വേഷിക്കയും, അയാൾക്കു് കുട്ടികളുണ്ടോയെന്നു് ചോദിക്കയും ചെയ്തു.

തനിക്കു് ഒരു പുത്രനും രണ്ടു പുത്രിമാരുമുണ്ടെന്നു് മുക്കുവൻ അറിയിച്ചു. അവരെക്കൊണ്ടുവരുവാൻ സുൽത്താൻ ഏർപ്പാടു ചെയ്തു. ഒരു പുത്രിയെ സുൽത്താൻ ഭാര്യയായി സ്വീകരിച്ചു. മററവളെ അദ്ദേഹം രാജകുമാരനു നൽകി; പുത്രനെ ഭണ്ഡാര മേധാവിയായി നിയമിക്കയും ചെയ്തു. രാജകുമാരന്റെ വകയായിരുന്ന കരിദ്വീകളുടെ മദ്ധ്യത്തിലുള്ള നഗരത്തിന്റെ സുൽത്താൻ പദവി തന്റെ മന്ത്രിക്കു നൽകി. സായുധരായ അമ്പതു അടിമ ഭടന്മാരുടെ അകമ്പടിയോടുകൂടി മന്ത്രിയെ ആ നഗരത്തിലേക്കയച്ചു. അവിടത്തെ എമീറുകൾക്കും പ്രമാണികൾക്കും കൊടുക്കുവാനുള്ള സമ്മാനങ്ങളും മന്ത്രിയെ ഏല്പിച്ചു.

സുൽത്താന്റെ കൈകൾ ചുംബിച്ചശേഷം മന്ത്രി യാത്ര ആരംഭിച്ചു. അതേസമയം സുൽത്താനും രാജകുമാരനും സംതൃപ്തിയിലും ആഹ്ലാദത്തിലും നിവസിച്ചു. മുക്കുവൻ അക്കാലത്തെ ഏററവും വലിയ ധനികനായിത്തീർന്നു. അയാളുടെ പുത്രിമാർ മരണംവരെ രാജകന്മാരുടെ ഭാര്യമാരായി ജീവിച്ചു.

# വനസംഗീതം

ഗ്രന്ഥകർത്താ:—സി. ജെ. മണ്ണുമ്മൂട്, വില 14 ണ.

എം. എസ്. മേനോൻ എം. എ.

"മലയാളത്തിലെ ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ ഈ അടുത്തകാലത്തു പ്രസിദ്ധീകരിച്ചിട്ടുള്ളവയും അഖിലേന്ത്യാ റേഡിയോവിലൂടെ പ്രക്ഷേപണം ചെയ്യപ്പെട്ടവയുമായ പതിനാറു ലഘുകവിതകളുടെ സമാഹാരമത്രേ ശ്രീ. സി. ജെ. മണ്ണുമ്മൂടിന്റെ 'വനസംഗീതം.'

കുറച്ചുകാലംമുമ്പ് ജയകേരളത്തിന്റെ പുസ്തകനിരൂപണപംക്തിയിലൂടെ ഒളപ്പമണ്ണനമ്പൂതിരിമാരുടെ കവിതകളെക്കുറിച്ച് നിരൂപണം ചെയ്ത അവസരത്തിൽ ശ്രീ. എൻ.വി. കൃഷ്ണവാര്യർ ആശങ്കിച്ച കവിതയിലെ കുമ്പടയൽ വാദത്തെപ്പറ്റി ഈയിടെയായി സ്ഥാനത്തും അസ്ഥാനത്തും പരാമർശങ്ങൾ നടന്നിട്ടുണ്ട്. എന്തടിസ്ഥാനത്തിലാണ് അങ്ങനെയൊരഭിപ്രായമുന്നയിച്ചതെന്ന് ക്ഷമയോടേ മനസ്സിലാക്കാൻ കഴിയാത്തവരുടേതായിരുന്നു ആ പരാമർശനങ്ങളെല്ലാം. അക്ഷരങ്ങളുടെ പേരിലുള്ള മർക്കടമുഷ്ടിയും വാദവും നമ്മുടെ സാഹിത്യത്തിൽ ഇന്നും അസ്തമിച്ചിട്ടില്ലെന്നേ അതിനർത്ഥമുള്ളൂ. "രൂപഭദ്രതയ്ക്കു" നൽകിയ നിർവചനം നമ്മുടെ സാഹിത്യകാരന്മാരെ എവിടംവരെ എത്തിച്ചു എന്നതു് അടുത്തുനടന്ന ഒരു സംഭവമാണല്ലോ. അക്കഥ പോകട്ടെ.

വനസംഗീതത്തിന്റെ കർത്താവായ ശ്രീ. സി.ജെ. മണ്ണുമ്മൂട് വളർന്നുകൊണ്ടിരിക്കുന്ന വളരാനർഹതയുള്ള ഒരു കവിയാണ്. കുട്ടികളുടെ ഉൽസവം വനസംഗീതം എന്നീ കവിതാസമാഹാരങ്ങൾ അക്കാര്യം അസന്ദിഗ്ദ്ധമായ ഭാഷയിൽ പ്രഖ്യാപനം ചെയ്യുന്നു. ശാലീനതയുടെ കളിവീടുകളായ ശാദ്വലപ്രദേശങ്ങൾ നിറഞ്ഞ ഗ്രാമങ്ങളിലെ കണ്ണും കരളും കവരുന്ന രംഗങ്ങളും അവിടത്തെ നൈസർഗ്ഗിക സൗന്ദര്യവും കവിഹൃദയത്തിലുണർത്തിവിട്ട ഭാവങ്ങൾ സംഗീതത്തിന്റെ മൂടുപടമിട്ട് രംഗപ്രവേശം ചെയ്തിരിക്കയാണ്, വനസംഗീതത്തിൽ.

പ്രകൃതിസൗന്ദര്യം നമ്മുടെ മിക്ക കവികൾക്കും പ്രചോദനമരുളിയിട്ടുണ്ട്. പ്രകൃതിഗായകന്മാരായിത്തന്നെ രംഗത്തു വരുന്നവരുമുണ്ട്. തങ്ങൾ ശ്വസിക്കുന്ന ഗ്രാമാന്തരീക്ഷത്തിന്റെ വായുവും വെളിച്ചവും കുളിർമ്മയും വലിച്ചെടുക്കുവാൻ അവർ കവിതയെ വിനിയോഗിച്ചിരിക്കുന്നു. തന്മൂലം ജി. പറഞ്ഞതുപോലെ ഗ്രാമഹൃദയത്തിന്റെ ഒരു ഭാഗമായിത്തന്നെ അവരിലോരോരുത്തരുടേയും കവിത രൂപാന്തരപ്പെട്ടിരിക്കുന്നു. അക്കൂട്ടത്തിൽ മഹാകവി ചങ്ങമ്പുഴയോട് ഏറ്റവുമടുത്തു നിൽക്കുകയാണ് മണ്ണുമ്മൂട്.

"കാട്ടും മേട്ടും കുന്നുകളും കിളി-
പാട്ടും കൊച്ചു പടർപ്പുകളും.
ഓടിനടക്കും കുളിർമാരുതനുടെ
ഓടക്കുഴലിൻ കേളികളും
കാലാകാലം കതിരുകളണിയും
ചേലിയലും നെൽ വയലുകളും
തുള്ളിച്ചാടിത്തുള്ളിച്ചാടി
ത്തുള്ളിവരും കുഞ്ഞരുവികളും
പള്ള നിറച്ചു മദിച്ചു നടക്കും
പുള്ളിപ്പൂവാലിപ്പശുവും
പിറകേയാർപ്പും കുരവയുമായി
പാടി നടക്കും പിള്ളേരും
കൂടിയിണങ്ങിയ"—

"കുട പിടിച്ചുടനീളം നിൽക്കു-
ന്ന കേരങ്ങൾ
തടിയിൽ കനകക്കുടങ്ങളേന്തി"
തടിനികൾ നീലസരസ്സുകള-
മ്പിളി
തലയൊളിച്ചിട്ടും തരുനിരകൾ
മരതകക്കുന്നുകൾ—മൈതാന –
ഭൂമികൾ
മലരണിക്കാവിന്റെ മധുരി-
മകൾ
പവിഴവും പച്ചയും മാറി മാറി-
ച്ചാർത്തി
പരിചിൽ വിളങ്ങും വയല—
ണികൾ"

ഇങ്ങനെ "അഴകുകളോളമടിക്കുന്ന കേരളത്തിലെ ഗ്രാമപ്രദേശങ്ങളോടുസാത്മ്യം പ്രാപിച്ചിരിക്കുകയാണ് മണ്ണുമ്മൂടിന്റെ കവിത. കതിർക്കാലം, മറക്കാത്ത രംഗം, ഓണക്കാഴ്ച, അഴകിയും മാടത്തയും, തേക്കുപാട്ട്, കേരളത്തിന്റെ കമനീയതകൾ, കണ്ണുകൾ നിറയുന്നു, വനസംഗീതം എന്നിവയിലും ഗ്രാമീണപ്രകൃതിയെ അക്ഷയസൗഭാഗ്യത്തോടെ പ്രതിഫലിപ്പിക്കുവാൻ സാധിച്ചിട്ടുണ്ട്.

"എങ്ങു നോക്കിയാലും ഈ കണ്ണഞ്ചിക്കുന്ന സൗഭാഗ്യമേ കവിക്കു കാണ്മാനുള്ളൂ."— അങ്ങനെയാണെ

ങ്കിൽ അതു കുറെ കഷ്ടം തന്നെ. ഭാഗ്യവശാൽ ഇതിന്റെ മറുവ്യാവും കവി കണ്ടെത്തിയിട്ടുണ്ട്. രാപകൽ പാടുപെട്ടു് തങ്ങൾ നേടുന്ന നെന്മണികളെല്ലാം തട്ടിയെടുക്കുന്ന ഉടയോന്മാരുടെ കീഴിൽ ദുരിതശതങ്ങളനുഭവിച്ചു കഴിയുന്ന അടിമകളായ കർഷകരുടെ സാമ്പത്തിക ക്ലേശങ്ങളും കഷ്ടത തിങ്ങിയ കഥകളും മണ്ണുമ്മൂടിനെ മനുഷ്യന്റെ കവിയായി മാറുവാൻ ശക്തമായിട്ടുണ്ട്,

"പണി ചെയ്യാനും പാടു—
പെടാനും
പാവപ്പെട്ടോരീയെങ്ങൾ
അറുതിയെഴാത്ത സുഖത്തിന്ന—
ഴലുക
ളറിയാതുള്ളോരുടയോരും
കാലക്കേടിതു തീരാനിനിയൊരു
കാലം വരുമോ മാടത്തേ"

എന്നു പണി ചെയ്യുന്നവരുടെ പാടുപെടുന്നവരുടെ പ്രതിനിധികളിലൊരുവളായ അഴകിയെക്കൊണ്ടു ചോദിപ്പിച്ചതിൽ നിന്നു്

"നാടിനെല്ലാവും നിത്യചൈതന്യമേകും ജീവനാഡി"യായ കർഷകനവകാശപ്പെട്ടതെന്തും നേടിക്കൊടുക്കുവാൻ വെമ്പുന്നവരുടെ ഭാഗത്താണ് മണ്ണുമ്മൂടെന്നു മനസ്സിലാക്കാം.

കാലങ്ങൾ തികയവേ
കതിരിൻ പൊൻകുന്യകൾ
ചേലൊടു നിരത്തുന്ന
ഭംഗികൾ ദർശിക്കുമ്പോൾ
സൽക്കലാബോധത്താലെ
നിങ്ങൾ തൻവികാരങ്ങ —
ളുജ്ജ്വലിച്ചാനന്ദിക്കെ
ചിന്തിച്ചു നോക്കാറുണ്ടോ
അക്കൊട്ടം ശീതത്തിന്റെ
പാതിരാത്രിയിൽ തങ്ങി
നിൽക്കുവാൻ മടിയാതെ
വേല ചെയ്തോരെപ്പററി



എന്നു് ദൈവാധികാരത്തിന്റെ പേരിൽ എല്ലാമടക്കിവാഴുന്നവരോടു് ചോദിക്കുന്ന കവിയുടെ ചേരി ഏതെന്നതിലും സംശയിക്കേണ്ടതില്ല.

ഉള്ളിൽ തട്ടിയ അനുഭൂതികൾക്കു് കലാസുഭഗമായ രൂപം നൽകുമ്പോഴാണല്ലോ ഈരടികളായാലും ശ്ലോകമായാലും കവിതയാകുന്നതു്. മുദ്രാവാക്യങ്ങൾ വൃത്തനിബദ്ധമാക്കിയാൽ അവ കവിതയായിക്കൊള്ളുമെന്നു ധരിച്ചിരുന്ന കാലം പോയി. എൻ. വി. അഭിപ്രായപ്പെടുന്നതുപോലെ ഏക സ്വരമായ വാചാലത അവലാതി, അട്ടഹാസം എന്നിവയിൽനിന്നു് നമ്മുടെ കവിത മോചിക്കപ്പെട്ടുതുടങ്ങിയിട്ടുള്ളതായിക്കാണുന്നതു ആശാവഹമത്രേ.

'ആശകളുടെ മുന്നേററവും. അജ്ഞതയും" മണ്ണുമ്മൂടിന്നു് ഭാവസുഭഗങ്ങളായ കവിതകളെഴുതുവാൻ കഴിയുമെന്നു പ്രഖ്യാപിക്കുന്നു.

ബൈബിളിനെ ഉപജീവിച്ചെഴുതിയ "മരണത്തിന്റെ പിടിയിൽ എന്ന കവിതയിലെ പ്രമേയം കാലഹരണം വന്ന ഒരു പ്രോനോട്ടത്രേ. ധർമ്മോപദേശംകൊണ്ടുമാത്രം ധനികവർഗ്ഗത്തെ മാനസാന്തരപ്പെടുത്തി അവശരുടെയും ദരിദ്രരുടെയും കാര്യം നേരെയാക്കാമെന്നുള്ളതു് വമ്പിച്ച വ്യാമോഹമായി ഞാൻ കരുതുന്നു. ഇവിടെയാണ് ഒരുറച്ച തത്വസംഹിതയും, ശാസ്ത്രീയമായ വീക്ഷണഗതിയും ഇന്നത്തെ കവികൾക്കുണ്ടായിരിക്കണമെന്നതിന്റെ ആവശ്യം കാണുന്നതു്.

ലളിതമായ ഭാഷ, ജീവനുള്ള ആശയങ്ങൾ, ഊജ്ജ്വലമായ പ്രതിപാദനം, ആത്മാർത്ഥത ഇവയെല്ലാമുൾക്കൊള്ളുന്ന 'വനസംഗീതം' മണ്ണുമ്മൂടിലെ വളരുന്ന കവിയെ സാഹിത്യലോകത്തിലേക്കാനയിച്ചിരിക്കുന്നു.

മഹാകവി ജി. യുടെ അവതാരിക "വനസംഗീതത്തിനു് താളം പിടിച്ചുകൊണ്ടിരിക്കുകയാണ്.

---

x "വനസംഗീതവും" "കുടിലുകളുടെ ഉത്സവും വേണ്ടവർ സി. ജെ. മണ്ണുമ്മൂട്, അയർക്കുന്നം, കോട്ടയം എന്ന വിലാസത്തിൽ എഴുതുക.

# വെൺമണി മഹൻ നമ്പൂതിരിപ്പാട്

**അദ്ദേഹത്തിന്റെ ചരമവർത്ത കേട്ടപ്പോൾ അറുപതു വർഷം മുമ്പു മലയാള മനോരമയിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനം.**

**യഥാർത്ഥമായ കവിതാവാസനയുണ്ടായിരുന്നാൽ സംസ്കൃതഭാഷയുടെ ഗന്ധം പോലുമില്ലാത്തവർക്കും ആ ഭാഷയിലുള്ള പോലെ മാധുര്യവും ഭംഗിയുമുള്ള പദ്യങ്ങൾ മലയാളഭാഷയിലും ഉണ്ടാക്കാവുന്നതാണെന്നു തെളിയിച്ച അനുഗൃഹീതകവിയായിരുന്നു വെണ്മണി.**

നമ്പൂതിരിപ്പാടിലേക്ക് കൊടുങ്ങല്ലൂർ വച്ച് മസൂരിദീനം പിടിപെട്ടിരിക്കുന്നതായി കേട്ടതല്ലാതെ വിശേഷിച്ചൊരറിവും ഇല്ലായിരുന്ന കാലത്ത് അദ്ദേഹത്തെക്കുറിച്ച് ഓർക്കുമ്പോൾ രോഗം നിസ്സാരമായിരിക്കുമെന്നല്ലാതെ ഊഹിപ്പാൻ അറിഞ്ഞിട്ടുള്ളവരിൽ ആരുടെയും മനസ്സിന്നു ധൈര്യം തോന്നാത്തതാകകൊണ്ടു മാത്രം കഴിഞ്ഞ ലക്കത്തിൽ ഇതിനെ സംബന്ധിച്ചു പറഞ്ഞു പോയിട്ടുള്ള ഒന്നു രണ്ടു വാക്കുകളെക്കുറിച്ചു ന്യായമായി അതിന്റെ വക്താക്കൾക്ക് ഉണ്ടാകേണ്ട വ്യസനത്തെക്കുറിച്ച് ഇനി പറഞ്ഞിട്ടാവശ്യമില്ല. ആഗ്രഹാനുരൂപമായി പ്രസ്താവിച്ച ആ വാക്കുകൾക്ക് അശേഷം അനുകൂലമായിട്ടല്ലെന്നു മാത്രമല്ല കേവലം പ്രതികൂലമായിട്ടു തന്നെ സംഭവിച്ചിരിക്കുന്ന സംഗതിയും ഈ അടുത്ത ലക്കത്തിൽ തന്നെ പ്രസ്താവിക്കേണ്ടി വന്നതാണു സഹിച്ചുകൂടാത്തത്.

ഈ മകരം 2-ാംനു- വെള്ളിയാഴ്ച അർദ്ധരാത്രിസമയമാണ് "ഭാഷാകവികൾക്കു" ഒന്നുകൊണ്ടും ഒഴിക്കാവുന്നതല്ലാത്ത "ഒരു കഷ്ടാവസ്ഥ" വന്നുകൂടുവാൻ നിശ്ചയിക്കപ്പെട്ടിരുന്ന ആ ഭയങ്കര മുഹൂർത്തമെന്ന് ഭാഷാകവി പംക്തിയിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ള കുഞ്ഞൻതമ്പാൻ അവർകളുടെ ചരമശ്ലോകങ്ങളിൽ നിന്നും മററു ചില എഴുത്തുകളിൽ നിന്നും അറിയുന്നു. ഇതിലധികം വിവരമായി അറിവുതരാൻ അടുക്കൽ തന്നെ ആളില്ലായ്കയില്ല എങ്കിലും, അവരിലാർക്കും ഈ സംഗതിയെക്കുറിച്ചെഴുതുവാൻ കയ്യോ പറയാൻ നാവോ ഇനി എത്ര ദിവസം കഴിഞ്ഞാലാണ് പൊങ്ങുന്നതെന്നറിഞ്ഞില്ല,

കൊടുങ്ങല്ലൂർ കോവിലകം വളരെ പുരാതനമായി കേരളത്തിൽ അവിടവിടെ മാത്രമുള്ള വിദ്വൽസദസ്ഥാനങ്ങളിൽ മുഖ്യമായിട്ടുള്ള ഒന്നാണെന്നുള്ളത് ആരും അറിഞ്ഞിട്ടില്ലാത്ത ഒരവസ്ഥയല്ലല്ലോ. വലിയ വലിയ വിദ്വാന്മാരും മഹാകവികളുമായി ഈ കോവിലകത്തു തന്നെ ഈ അടുത്ത കാലം വരെ അനേകം തമ്പുരാക്കന്മാർ ഉണ്ടാകയും കഴിഞ്ഞുപോകയും ചെയ്തിട്ടുമുണ്ട്. എങ്കിലും അവരിലാർക്കും സംസ്കൃതത്തിലല്ലാതെ പ്രാകൃതത്തിലും പ്രാകൃതമെന്നു വച്ചിരുന്ന ഈ മലയാളഭാഷയിൽ ഒരു ശ്ലോകമെങ്കിലും ഉണ്ടാക്കാൻ തോന്നുകയോ ഉണ്ടാക്കുകയോ ചെയ്തിട്ടില്ല. ഇപ്പോൾ "സരസദ്രുതകവികിരീടമണി"യായിരിക്കുന്ന കുഞ്ഞിക്കുട്ടൻ തമ്പുരാനാകട്ടെ, "ചെവിയിൽ കേട്ടറിഞ്ഞിട്ടില്ലാ"ത്തവരായി ഇക്കാലത്തു കേരളത്തിൽ ആരുമില്ലാത്തതുപോലെ പ്രസിദ്ധനായ കൊച്ചുണ്ണിത്തമ്പുരാനാകട്ടെ, വെണ്മണി അച്ഛൻ നമ്പൂതിരിപ്പാട് കൊടുങ്ങല്ലൂർ കോവിലകത്തു ചെന്ന് വശമാകാതെയിരുന്നുവെങ്കിൽ ഇന്നും കാരണവന്മാരുടെ സമ്പ്രദായത്തെ വിട്ടു പ്രവർത്തിക്കുകയാകട്ടെ ഇങ്ങനെ പ്രസിദ്ധന്മാരായും എല്ലാവരാലും കൃതജ്ഞതാപൂർവ്വം വിചാരിക്കപ്പെടുവാൻ അർഹന്മാരായും തീരുകയാകട്ടെ ചെയ്കയില്ലായിരുന്നു എന്നു തീർച്ചയാണ്.

യഥാർത്ഥമായ കവിതാവാസനയുണ്ടായിരുന്നാൽ സംസ്കൃതഭാഷയുടെ ഗന്ധം പോലുമില്ലാത്തവർക്കും ആ ഭാഷയിലുള്ളതുപോലെ മാധുര്യവും ഭംഗിയുമുള്ള പദ്യങ്ങൾ മലയാളഭാഷയിലും ഉണ്ടാക്കാവുന്നതാണെന്ന് ഈ നമ്പൂതിരിപ്പാട്ടിന്നു കവിത തുടങ്ങിയപ്പോൾ മുതലാണ് ആദ്യം കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർക്കും കാലക്രമേണ കേരളം ഒട്ടുക്കുള്ള വിദ്വാന്മാർക്കും മനസ്സിലായതെന്നാണ് ന്യായമായി ഊഹിക്കേണ്ടത്.

ഇദ്ദേഹത്തിന്റെ വേളിയിൽ ജനിച്ച ഏകപുത്രനാണ് മഹൻനമ്പൂരിപ്പാടെന്നു പ്രസിദ്ധനായ ഈ കദംബരുനമ്പൂരിപ്പാടെന്നും, കൊടുങ്ങല്ലൂർ കോവിലകത്തെ കൂട്ടിരിപ്പിൽ ഉള്ള രണ്ടു പുത്രന്മാരിൽ മൂത്ത ആളാണു കുഞ്ഞിക്കുട്ടൻതമ്പുരാനെന്നും വായനക്കാരിൽ പലരും അ

റിഞ്ഞിരിക്കാൻ ഇടയുണ്ടെന്നു വിശ്വസിക്കുന്നു. അച്ഛൻനമ്പൂരിപ്പാട്ടിന്നു് മരിച്ചിട്ടു രണ്ടു കൊല്ലത്തിലധികമേയായിട്ടുള്ളു. വയസ്സു് ഒരു എൺപതിൽ താഴെ ഉണ്ടായിരുന്നിരിക്കണമെന്നുമാണു് കേൾവിയിൽ തോന്നീട്ടുള്ളതു്. മഹന്നു് ഇപ്പോൾ അമ്പതു വയസ്സിൽ അധികമായിരുന്നിരിക്കയില്ല. ഇദ്ദേഹത്തിന്റെ അമ്മാത്ത ഇതിനടുത്ത കുടമാളൂർ പുലിപ്പായിൽ ആകയാൽ ചെറുപ്പത്തിൽ തന്നെ ഈ ദിക്കുകളിൽ കുറെശ്ശ സഞ്ചാരമുണ്ടായിട്ടുള്ളതിനാൽ ഇവിടങ്ങളിൽ പലർക്കും ഇദ്ദേഹവുമായി പരിചയവുമുണ്ടായിരിക്കണം. വളരെ വയസ്സായിരിക്കുന്ന അമ്മാവനെ കാണ്മാനും അച്ഛന്റെ ദീനം ചികിത്സക്കു് വയക്കരെ ആലോചിക്കാനും, കവിസമാജത്തിന്നും ഇങ്ങനെ ഓരോ സംഗതിവശാൽ മനോരമയുടെ അവതാരശേഷം തന്നെ രണ്ടു മൂന്നു പ്രാവശ്യം ഇവിടെ വന്നിട്ടുണ്ടു്. കൊച്ചിശ്ശീമയിൽ മറ്റൊന്നു കൊണ്ടും പ്രസിദ്ധിയില്ലാത്ത വെള്ളാരപ്പള്ളി എന്ന ദേശത്തുള്ള വെണ്മണിമനയ്ക്കലേക്കു വേണ്ട സ്വത്തും ജന്മിസ്ഥാനവും ആഢ്യത്വവും മറ്റുമുള്ളതാണു് എങ്കിലും ഈ അച്ഛനും മഹനും അതൊന്നും അനുഭവിക്കുന്നവരോ അനുഭവിക്കേണ്ടവരോ ആണെന്നു് അവരെ കണ്ടിട്ടുള്ളവരിൽ ആർക്കും തോന്നാറില്ല. യഥാർത്ഥത്തിൽ ഇവർ ഭാഷാകവിതയ്ക്കായിട്ടെന്നല്ലാതെ ഇല്ലം രക്ഷിക്കാനോ അതിനടുത്ത അവസ്ഥകളിൽ ഇരിക്കാനോ ഉണ്ടായവരുമല്ലെന്നു വേണം വിചാരിക്കാൻ. എന്നു വച്ചു് ഇല്ലത്തോടു് ഒരു ശല്യവുമില്ല. ചിലപ്പോഴെല്ലാം അവിടെയും ചെന്നു താമസിച്ചുവെന്നു വന്നേക്കാം. എങ്കിലും മുക്കാലും താമസം രണ്ടാൾക്കും കൊടുങ്ങല്ലൂർ തന്നെയാണു് ഉണ്ടായിട്ടുള്ളതു്. തൃപ്പൂണിത്തുറ മുതലായ അന്യസ്ഥലങ്ങളിലും താമസിച്ചിട്ടില്ലെന്നില്ല. ഈ കാര്യങ്ങളിലെന്നപോലെ മറ്റു പലതിലും അന്യോന്യം ഇത്ര ആനുരൂപ്യമുണ്ടായിരുന്ന അച്ഛനും മഹനും വേറെ ഉണ്ടോ എന്നു തന്നെ സംശയമാണു്.

"എന്റെ ദേഹം സൃഷ്ടിച്ച മുന്നിലധികം മഷി കൂട്ടി ദ്രുഹിണൻ" എന്നു ബ്രഹ്മാവിനെ ശകാരിച്ചു് തന്നെക്കുറിച്ചു തന്നെ ശ്ലോകമുണ്ടാക്കിയ അച്ഛനെപ്പോലെ തന്നെ വിരൂപനാണു മഹനെന്നുള്ളതു പ്രസിദ്ധമാണല്ലോ. താൻ ഇന്നതു ചെയ്യണമെന്നോ, ഇന്നേടത്തേക്കു പോകണമെന്നോ, തന്നത്താൻ ഒരു നിശ്ചയം ഒരിക്കലുമില്ലാതെയും മറ്റും കാളിദാസൻ, ഗോൾഡ്സ്മിത്ത് മുതലായ ചില കവികളെക്കുറിച്ചു കേട്ടിട്ടുള്ളവയും തങ്ങൾക്കു മാത്രം ദോഷം ചെയ്യുന്നവയുമായ ഒരു കൂട്ടം സ്വഭാവങ്ങളിൽ ഒന്നും നമ്പൂരിപ്പാട്ടിലേക്കു് ചേരാത്തതായി ഇല്ലാത്തതുകൊണ്ടു് എല്ലാ ലക്ഷണവും തികഞ്ഞ ഇങ്ങനെ ഒരു കവി മലയാളത്തിൽ ഉണ്ടായിട്ടില്ലെന്നു തന്നെ തീർച്ചയായി പറയാം.

കവിതയുടെ സമ്പ്രദായമോ ഒന്നു പ്രത്യേകമാണെന്നുള്ളതു പ്രസിദ്ധമാണല്ലോ. ഒരു വള്ളിയെങ്കിലും പുള്ളിയെങ്കിലും എത്ര യോഗ്യന്മാർ വിചാരിച്ചാലും നീക്കിക്കളഞ്ഞിട്ടു് പൂർവ്വസ്ഥിതിയിലുള്ള ഭംഗിയിൽ വയ്ക്കാൻ സാധിക്കാത്തവിധം പദങ്ങളെ ഉരുക്കിയൊഴിച്ചിട്ടെന്നപോലെ ഇവർ ഉണ്ടാക്കിത്തീർത്തിട്ടുള്ള അസംഖ്യം പദ്യങ്ങൾക്കുള്ള അന്യാദൃശമായ മാധുര്യത്തെ ഈ ചുരുങ്ങിയ ഒരു പ്രസംഗം കൊണ്ടു വായനക്കാരെ മനസ്സിലാക്കാൻ പ്രയാസം. എങ്കിലും രണ്ടാളും ഉണ്ടാക്കീട്ടുള്ളവയിൽ മുക്കാൽ ഭാഗവും ഒറ്റ ശ്ലോകങ്ങളും ഇവയിൽ മിക്കവാറും ശൃംഗാരമെന്നു് നമ്മുടെ കവികൾ മുമ്പിനാലെ തെറ്റായി ധരിച്ചുവച്ചിരുന്ന "അംബോപദേശം" മുതലായവയുടെ സമ്പ്രദായത്തിലുള്ളവയും ആണെന്നു വ്യസനപൂർവ്വം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

അച്ഛന്റെ വകയായി പേരു പറയത്തക്ക കൃതികൾ എന്തെല്ലാമുണ്ടെന്നു പറയാൻ നിശ്ചയമില്ല. എങ്കിലും മഹൻ തന്നെ ഒന്നാമതു പ്രസിദ്ധനാക്കിത്തീർത്തതു് ഒട്ടു മിക്കവാറും മേല്പറഞ്ഞ സമ്പ്രദായത്തിലുള്ള ശൃംഗാരമയമായ പൂരസംബന്ധപദ്യങ്ങൾ കൊണ്ടാണെന്നു തോന്നുന്നു. അടുത്ത കാലത്തുണ്ടാക്കിയവയായി "അതിമോഹം", "പ്രച്ഛന്നപാണ്ഡവം", "പുരന്ദരാരുണം" ഇങ്ങനെ മൂന്നു നാടകങ്ങൾ മുഴുവനാകാതെ "അതിമോഹം" വകയിൽ തന്നെ ഇരിപ്പുണ്ടെന്നും അറിവുണ്ടു്. അദ്വിതീയന്മാരായ ഈ അച്ഛനോടും മഹനോടും കേരളീയന്മാർക്കുള്ള കൃതജ്ഞതയെ സൂചിപ്പിക്കാൻ ഇന്നും വേണ്ട പ്രസിദ്ധിയെ പ്രാപിക്കാതെ കിടപ്പുള്ള ഇവരുടെ കവിതകളെ തങ്ങളുടെ ഉപയോഗത്തിനായി ശേഖരിച്ചു പ്രസിദ്ധപ്പെടുത്തുന്നതിനോളം ഉത്തമമായ മാർഗ്ഗം ഒന്നുമില്ലായ്കയാൽ അതിലേക്കു തയ്യാറാകുന്നവരെ സഹായിപ്പാനുള്ള ചുമതല കഴിവുള്ളവർക്കെല്ലാം ഉണ്ടെന്നുള്ളതു നിസ്സംശയമാണല്ലോ. ആകയാൽ ഇവർ സ്വാഭാവികമായിട്ടുള്ള ഉപേക്ഷയും, അശ്രദ്ധയും കൊണ്ടു് എവിടെയെല്ലാമോ എഴുതിയിട്ടുകിടപ്പുള്ള ഏതു വകകളും ഇവിടേയ്ക്കു് അയച്ചുതരുവാൻ ഇന്നു മുതൽ ശ്രമിക്കണമെന്നു് എല്ലാവരോടും അപേക്ഷിക്കുന്നു.

നിനച്ചിരിയാതെ ഭാഷാകവിതയ്ക്കും കേരളീയ ജനസമുദായത്തിനും അനിവാര്യമായ വിധത്തിൽ ഉണ്ടായിട്ടുള്ള ഈ നഷ്ടത്തെക്കുറിച്ചു കേൾക്കുന്നവരെല്ലാം കുറെ ദിവസത്തേക്കു് പൂരസഹസ്രത്തിൽ ഒരു

ചെറുകഥ

# മറവിയുടെ സ്വർഗ്ഗത്തിൽ

(വി. പത്മാവതി)

ജീവിതത്തിൽ വിജയം വരിക്കണമെന്ന് ആഗ്രഹമുണ്ടോ? എന്നാൽ മറക്കാൻ പഠിക്കുക. തേഞ്ഞു തേഞ്ഞു പോകുന്ന ജീവിതശൃംഖലയുടെ കണ്ണികളെ വിളക്കിച്ചേർക്കാൻ മറവിക്കു മാത്രമേ കഴിയൂ. കടന്നുപോന്ന വഴിയേ തിരിഞ്ഞു നോക്കാതിരിക്കുക. ഭൂതകാലസംഭവങ്ങളുടെ നേർക്കു തിരിഞ്ഞുനിന്നു നെടുവീർപ്പിട്ട് ചുററുപാടും വിഷാദാത്മകത്വത്തിന്റെ അലകൾ പരത്താതിരിക്കുക. മുന്നോട്ട്........മുന്നോട്ട് നോക്കൂ. അവിടെ ആശയും ആവേശവുമുണ്ട്, ആവശ്യമുള്ളപക്ഷം സുഖവും. എന്നാലോ സ്വപ്നം കാണുന്നവർക്ക് അവിടെ സ്ഥാനമില്ലെന്നു കൂടി ഓർക്കണം. ചിന്തിച്ചിരുന്നു തല കനപ്പിക്കാതെ വരാനിരിക്കുന്ന കാലത്തോടു നീതി കാണിക്കൂ. സംശയിക്കേണ്ട. വിജയദേവത നിങ്ങളെ കാത്തിരിക്കുകയാണ്.

ചിന്തകൾക്ക് തീപ്പിടിക്കുകയെന്നു കേട്ടിരുന്നതേയുള്ളു. എന്നെ സംബന്ധിച്ചേടത്തോളം ഇന്ന് ആദ്യമായി അതു സംഭവിച്ചിരിക്കുന്നു. അതിനിടയ്ക്കാണ് ജലധാരപോലെ സ്നേഹിതന്റെ വാക്കുകൾ മസ്തിഷ്കത്തിലേക്കു കുതിച്ചുയരുന്നത്. അത് ഒട്ടാശ്വാസവുമായി.

ഞാനിന്നു തിരിച്ചുപോവുകയാണ്', രാപ്പകലുള്ളിൽക്കിടന്നു കലമ്പൽ കൂട്ടുന്ന ചിന്തകളുമായി. രണ്ടാഴ്ചകൾക്കു മുൻപാണ് ഞാനീ നാട്ടിൽ കാൽകുത്തിയത്; നീണ്ട നാലു വർഷങ്ങൾക്കു ശേഷം. എന്റെ ജന്മദേശത്ത്. മനോഹരമായ എന്റെ ജന്മദേശത്ത്. അന്ന് എനിക്കു ജീവിതത്തെക്കുറിച്ച് ഇന്നുള്ളതിൽ നിന്നും തുലോം വ്യത്യസ്തമായൊരു വീക്ഷണഗതിയാണ് ഉണ്ടായിരുന്നത്. ചുക്കാൻ നഷ്ടപ്പെട്ടുപോയ ഒരു തോണിക്കാരന്റെ മനോഭാവമായിരുന്നു അത്. ഒഴുക്കിന്റെ നേർക്ക് തിരിഞ്ഞിരുന്ന് പോകുന്നേടത്തോളം പോകട്ടെ എന്നൊരുദാസീന മനോഭാവം. ജീവിക്കണമെന്നു മാത്രം. എങ്ങിനെ എന്തിനുവേണ്ടി എന്നു വരെ ചിന്തിച്ചിരുന്നില്ല. വീട്ടിൽ അച്ഛനും അമ്മയുമുണ്ട്. ഉയർന്ന നിലയിൽ ഇരിക്കുന്ന സഹോദരന്മാരുണ്ട്. ഉദ്യോഗമുണ്ട്. കുത്തിയൊഴുക്കുകളൊന്നുമില്ലാതെ സമതലത്തിൽക്കൂടി ഒഴുകുന്ന ഒരു ജീവിതവും. ഈ പരിതഃസ്ഥിതികൾക്ക് ഒരാളുടെ ചിന്താശക്തിയെ മരവിപ്പിക്കാൻ കഴിയുമോ? എന്റെ കാര്യത്തിൽ കഴിഞ്ഞുവെന്നു മാത്രം.

ഇത്തവണ നാട്ടിലേക്കു വരുമ്പോൾ ഒരുദ്ദേശം കൂടിയുണ്ടായിരുന്നു. വളരെ കാര്യമായൊരുദ്ദേശം. എന്റെ ഒരു പഴയ സ്നേഹിതനുണ്ട്, അരവിന്ദാക്ഷൻ. അദ്ദേഹത്തെ ഒന്നു കാണേണ്ട കഴിയൂ. നാലു കൊല്ലങ്ങൾക്കു മുൻപാണു ഞങ്ങൾ തമ്മിൽ കണ്ടത്. അദ്ദേഹത്തിന്റെ വിവാഹത്തിന്ന്. പിന്നീട് എനിക്ക് അടിക്കടി എഴുത്തുകളയച്ചുകൊണ്ടിരുന്നു. സകല സംഭവങ്ങളും വിവരിച്ചെഴുതും. ഭാഷയുടെ ഒഴുക്കും, സംഭവങ്ങളുടെ ആവിഷ്ക്കരണരീതിയിലുള്ള പുതുമയും കാരണം ആ എഴുത്തുകൾ എന്നെ അദ്ദേഹത്തോടു കൂടുതൽ അടുപ്പിച്ചു. രണ്ടു വർഷങ്ങൾക്കു മുമ്പ് അദ്ദേഹത്തിനു വന്നുചേർന്ന ആപത്തുകൾ! ലളിതമായ ഭാഷയിൽ ആ സംഭവങ്ങളെക്കുറിച്ച് അദ്ദേഹമെഴുതിയ എഴുത്തുകൾ വായിച്ച് ഞാൻ തന്നെ വളരെ നേരമിരുന്നു കരഞ്ഞിട്ടുണ്ട്. ഒരു പക്ഷെ ഇന്നും അവ വായിച്ചാൽ ഞാൻ കരഞ്ഞുപോയേക്കും. അനാവശ്യമായി ദുഃഖങ്ങളുടെ കരിനിഴലുകളിലേക്കു വലിഞ്ഞുകയറിച്ചെല്ലുക എന്നത് എന്റെ ഒരു സ്വഭാവമാണ്. ഒരു തരത്തിൽ അത് എന്റെ വിനോദങ്ങളിൽ ഒന്നായിരുന്നു. ഭയങ്കരവും അപഹാസ്യവുമായ വിനോദം. അല്ലേ? പക്ഷേ സഹജീവികളിൽ ഒരാളും കുററക്കാരല്ലെന്ന് ഓർമ്മിക്കണം. എന്റെ ഹൃദയത്തിലേക്ക് ഞാൻ തന്നെയാണ് വിഷാദത്തിന്റെ വിഷബീജങ്ങളെ കുത്തിവെക്കാറ്.

അന്ന്—നാലു വർഷങ്ങൾക്കു മുൻപ്—എന്നെ യാത്ര അയയ്ക്കാൻ അരവിന്ദാക്ഷനും ഭാര്യയും തീവണ്ടിയാപ്പീസിൽ വന്നിരുന്നു. ഇന്നും ഞാനവരെ ഓർക്കുന്നു, അരവിന്ദാക്ഷന്റെ ഭാര്യയെ. ഒരിക്കൽ കണ്ടവർക്ക് അവരെ മറക്കാൻ കഴിയുകയില്ല. എന്തൊരമാനുഷികമായ സൌന്ദര്യം. കൈത്തഴക്കം

---

സന്ദർഭവശാൽ പറഞ്ഞിട്ടുള്ളതുപോലെ "കുലവെട്ടീടിന കുററിവാഴ പോലെ" നിന്നുപോകയല്ലാതെ നിവൃത്തിയില്ലായ്കയാൽ ഇതിലധികം ഒന്നും ഇപ്പോൾ പറയാനില്ല.

(മലയാളമനോരമയിൽ 1893 ജനുവരി 21—ാം തീയതി പരേതനായ കണ്ടത്തിൽ വറുഗീസ് മാപ്പിള എഴുതിയ മുഖപ്രസംഗം.)

വന്ന ഒരു ചിത്രകാരൻ വരഞ്ഞു വെച്ചപോലെ പരിപൂർണ്ണമായിരുന്നു ആ രൂപം. അരവിന്ദാക്ഷന്റെ ഭാഗ്യത്തിൽ. ഞാനന്ന് അസൂയപ്പെട്ടുവോ? അന്നത്തെ ചിന്തകളെക്കുറിച്ചുള്ള ഓർമ്മകളിൽ നിന്നും അസൂയയെ വേർതിരിച്ചെടുക്കാൻ കഴിയുന്നില്ല. ഒന്നു മാത്രം. മനുഷ്യനല്ലേ. അസൂയപ്പെട്ടിരിക്കണം.

ആദ്യമാദ്യം അരവിന്ദാക്ഷൻ എനിക്ക് അയയ്ക്കാറുള്ള എഴുത്തുകൾ നിറയെ ഭാര്യയുടെ വർണ്ണനകളായിരുന്നു. പ്രശംസാഗീതങ്ങളും. അന്ധമായ ആരാധനയെന്ന പേർ കൊടുത്തു ഞാനവയെ തള്ളിക്കളഞ്ഞില്ല. എല്ലാം മനസ്സിരുത്തി വായിച്ചു. അരവിന്ദാക്ഷന്റെ ജീവിതം സംതൃപ്തിപൂർണ്ണമാണെന്നതിനു രണ്ടു പക്ഷമുണ്ടായിരുന്നില്ല. ജീവിതം സ്വർഗ്ഗീയാനുഭൂതികളുടെ ഒരു സമാഹാരമായി മാറിയിരിക്കണം. ആ എഴുത്തുകളിലെ വാചകങ്ങൾ അയവിറക്കിക്കൊണ്ടു ഞാൻ പിറുപിറുത്തുപോകാറുണ്ട്, 'അരവിന്ദാക്ഷനാണു ഭാഗ്യവാൻ.'

ഒരു വർഷത്തിനു ശേഷം അരവിന്ദാക്ഷൻ എന്നെ ഒരു സന്തോഷവാർത്തകൂടി അറിയിച്ചു. അവർക്കൊരു കുഞ്ഞുണ്ടായിരിക്കുന്നു. അതിന്റെ അവയവങ്ങൾക്ക് മാന്തളിരിന്റെ മാർദ്ദവമാണുള്ളത്. പുഞ്ചിരിക്ക് വസന്തത്തിന്റെ മനോഹാരിതയും. ആ കുഞ്ഞിനെ മാറോടണയ്ക്കുമ്പോൾ അദ്ദേഹം രോമാഞ്ചം കൊള്ളുന്നു. ആ പൂപോലത്തെ കവിളുകളിൽ ഉമ്മവയ്ക്കുമ്പോൾ ലോകം മുഴുവൻ തന്റേതായിക്കഴിഞ്ഞു എന്നൊരു സംതൃപ്തി ഹൃദയത്തിൽ ക്രമെട്ടുകുന്നു. അത്ഭുതപ്പെടരുത്. ആ എഴുത്തുകളൊക്കെ വായിച്ചുകഴിഞ്ഞപ്പോൾ എനിക്കും അച്ഛനായാൽ കൊള്ളാമെന്നൊരാശ! സ്വർഗ്ഗത്തിന്റെ നേർക്കു ദൃഷ്ടികളുയർത്തി അല്പമൊരു നിരാശയോടെ ഞാൻ പറഞ്ഞുപോയി.

'അച്ഛനാവുകയെന്നതു് രസകരമായ ഒരനുഭവമായിരിക്കണം.'

പിന്നീടു രണ്ടുമൂന്നു മാസത്തേക്കു സ്നേഹിതന്റെ എഴുത്തുകളൊന്നും ഇല്ലാത്തതിനാൽ ഞാൻ അത്ഭുതപ്പെട്ടു. ഒടുക്കം എഴുത്തു വന്നപ്പോഴോ, അതിലെ വാർത്ത എന്നെ എന്തെന്നില്ലാതെ ഉലക്കിമറിച്ചു. ഉത്രക്ഷണം അരവിന്ദാക്ഷന്റെ ആനന്ദസൌധം ഇടിഞ്ഞു തകരുമെന്നു ഞാൻ സ്വപ്നേപി കരുതിയിരുന്നില്ല. ആ ദുഃഖം എന്റെ ദുഃഖമായിത്തന്നെ ഞാൻ കരുതി. പക്ഷേ അദ്ദേഹം തന്റെ ദുഃഖത്തെക്കുറിച്ചുമാത്രം യാതൊന്നും എഴുതിയിരുന്നില്ല, അല്ലെങ്കിൽ എന്തിനെഴുതണം. എനിക്ക് ഊഹിക്കാൻ കഴിഞ്ഞു. ആ കത്തുകളിൽ ശോകരസം ഊറി നിന്നിരുന്നു. തന്റെ മടിയിൽ തല വച്ചുകിടന്നുകൊണ്ടാണവൾ അന്ത്യശ്വാസം വലിച്ചതെന്നു അദ്ദേഹം എഴുതിയിരിക്കുന്നു. ആ രംഗത്തെക്കുറിച്ച് ഓർത്തപ്പോൾ എന്റെ കണ്ണുകൾ നിറഞ്ഞൊഴുകി. ജീവിതം അദ്ദേഹത്തിനു് ഒരു ഭാരമായി തീർന്നിരിക്കണം. എന്റെ ഹൃദയഭിത്തിയിൽ നിന്നും ആ രണ്ടു പേരുടേയും ചിത്രങ്ങൾ മാഞ്ഞുപോയില്ല. നിസ്സഹായരായ ആ രണ്ടു പേരുടേയും വിഭാര്യനായ സ്നേഹിതന്റെയും അമ്മയില്ലാത്ത കുഞ്ഞിന്റെയും.

ആയടെ ഞാൻ എന്റെ സ്നേഹിതനെക്കുറിച്ചു ഒട്ടേറെ ചിന്തിച്ചു, എന്തിനെന്നു എനിക്കുതന്നെ രൂപമില്ല. ഒരുത്തന്റെ ജീവിതകാലത്തു് എത്രപേരെ കണ്ടുമുട്ടുന്നു. എന്നാലും അരവിന്ദാക്ഷനെ ഞാൻ അക്കൂട്ടത്തിലല്ല ഗണിച്ചിരുന്നതു്. ഞങ്ങൾ ഒന്നിച്ച് കളിച്ചുനടന്നു. ഒന്നിച്ചു വളർന്നു. മുതിർന്നപ്പോൾ വിട്ടുപിരിയുകയും ചെയ്തു.

ഭാര്യ മരിച്ചപ്പോൾ മകനെക്കുറിച്ചുള്ള വിവരങ്ങളായി എഴുത്തു നിറയെ. അമ്മ പോയതിനുശേഷം അവന്റെ ആരോഗ്യം ക്ഷയിച്ചുവരികയാണു്. എന്നിരുന്നാലും അവൻ കുഞ്ഞ കാലുകളിട്ടടിയ്ക്കുകയും പൊട്ടിച്ചിരിക്കുകയും ചെയ്യും. അയാളെ കണ്ടാൽ അവനു് വേറിട്ടറിയാം. അപ്പോഴാണു കാണേണ്ടതു് ആഹ്ലാദം തുളുമ്പുന്ന ആ കൊച്ചുമുഖത്തിന്റെ ഓമനത്തം. പച്ച വെച്ചിട്ടില്ലാത്ത ആ ഇളം തളിരിന്റെ രൂപം ഞാൻ മനസ്സുകൊണ്ടു ദർശിച്ചു. ഞാൻ അവനു് കളിപ്പാട്ടങ്ങൾ വാങ്ങി അയച്ചുകൊടുത്തു. കിലുക്കം മുതൽ സ്പ്രിങ്ങു വച്ച മോട്ടോർകാർ വരെ. അവനു എഴുന്നേററിരുന്നു കളിക്കാനുള്ള പ്രായമായില്ലെന്നപോലും അതു വാങ്ങിക്കുമ്പോൾ ഞാനോർത്തില്ല. അവ വാങ്ങിച്ചുകൊണ്ടു് വീട്ടിലേക്കു മടങ്ങുമ്പോൾ പരിചയക്കാർ ചോദിക്കയാണു്.

'ആർക്കാ.'

'സ്നേഹിതന്റെ കുട്ടിക്ക്.' കാര്യം പറയുകയാണെങ്കിൽ അതു പറഞ്ഞപ്പോൾ എനിക്ക് എന്തെന്നില്ലാത്ത സംതൃപ്തി തോന്നി.

മകന്റെ ആരോഗ്യം ക്ഷയിച്ചുകൊണ്ടുതന്നെയിരിക്കയാണു്. ആ അവസ്ഥയിൽ എന്തിനു് വില പിടിച്ച കളിക്കോപ്പുകൾ വാങ്ങി അയച്ചു? അതാണു് അരവിന്ദാക്ഷന്റെ ചോദ്യം. ഒരു പക്ഷേ.... ഒരു പക്ഷേ അവനു് ഒരിക്കലും അവ ഉപയോഗിക്കുവാൻ കഴിഞ്ഞില്ലെന്നു വന്നേക്കും. എന്റെ മനസ്സിടിഞ്ഞു. അപ്പോൾ അച്ഛനായ അരവിന്ദാക്ഷന്റെ അവസ്ഥയോ? ഈയിടെയായി ആ കത്തുകളിൽ വേദനയുടെ ലാഞ്ഛനപോലും നിഴലിച്ചു കാണുന്നില്ലല്ലോ. നിശ്ശബ്ദനായിരുന്നു സഹിക്കുകയായിരിക്കണം.

അദ്ദേഹത്തിന്റെ ആശങ്ക ഫ

ലിച്ചു. ദുർബലമായ ആ കൊച്ചു ശരീരത്തിൽ തങ്ങിനിന്നിരുന്ന പ്രാണവായു ശൂന്യതയിൽ ലയിച്ചുപോയി. ആ വാർത്തയും അദ്ദേഹം തന്നെയാണു് എന്നെ അറിയിച്ചതു്. ലോകത്തോടു് എനിക്കു വെറുപ്പു തോന്നി. വെറും പൊള്ളയായ ഈ ലോകത്തോടു്. ഇത്രയും ക്ഷണികമായ ഈ ജീവിതത്തോടു് എന്തിനു് നാം ഇങ്ങനെ ഒട്ടിച്ചേർന്നു നിൽക്കുന്നു? അതു കാര്യമായ ഒരു സംശയമല്ലെന്നുണ്ടോ?

സ്നേഹിതനു ഞാൻ ആശ്വാസവചനങ്ങൾ കുത്തിനിറച്ച എഴുത്തുകൾ തുരുതുരെ അയച്ചു. ലോകം മായാമയമാണെന്നും വിധിക്കു കീഴടങ്ങിക്കൊടുക്കാതെ വേറെ ഗതിയില്ലെന്നും അവയിൽ ഓരോന്നിലും ഞാൻ എടുത്തു പറഞ്ഞിരുന്നു. സ്നേഹിതന്റെ മറുപടികൾ ശുഷ്കിച്ചു വരികയായിരുന്നു. പണ്ടത്തെ വർണ്ണനകളും വിവരണങ്ങളും ആ കയ്യിൽനിന്നു് വഴുതിപ്പോയിരുന്നു. ഒടുക്കം ആ ശുഷ്കിച്ച എഴുത്തുകളും നിന്നു. ഞാൻ കാത്തിരുന്നു നോക്കി. പരിഭവസ്വരത്തിൽ എഴുതി നോക്കി. ഫലമുണ്ടായില്ല.

ആഴ്ചകൾ മാസങ്ങളായി നീണ്ടു. അദ്ദേഹം ആത്മഹത്യ ചെയ്തിരിക്കുമോ? ഉണ്ടാവാം. ജീവിതം പരമ ദുസ്സഹമായി തീർന്നിരിക്കണം. അങ്ങിനെയാണെങ്കിൽ ഞാനറിയാതെ പോകുമോ? അതിനും മാർഗ്ഗമില്ലാതില്ല. ഞാനായിരുന്നു അദ്ദേഹത്തിന്റെ സ്ഥാനത്തെങ്കിൽ അങ്ങിനെ വല്ലതും ചെയ്തുപോയേനെ. അല്ലാത്തപക്ഷം .........? സന്യസിച്ചു് നാടും വീടും ഉപേക്ഷിച്ചു വല്ലേടത്തേക്കും കടന്നുപോയിരിക്കും. ജീവിതം പരാജയപൂരിതമാവുമ്പോൾ സന്യാസത്തിലേക്കു തലവലിച്ചുകളയുന്നതു് മനുഷ്യന്റെ സ്വഭാവമാണല്ലോ. ജീവിതത്തിന്റെ കടുത്ത വശങ്ങളെ കാണാൻ കരളുറപ്പില്ലാതെ മുഖം തിരിച്ചുകളയുന്ന ഭീരുവാണോ എന്റെ സ്നേഹിതൻ? പക്ഷെ എന്തെല്ലാമാണു് സംഭവിച്ചുകൂടാത്തതു്? ഭാവനയ്ക്കൊത്തപോലെ ഞാൻ എന്റെ മസ്തിഷ്കത്തിൽ നിന്നു പല ദാരുണരംഗങ്ങളുടെയും വർണ്ണചിത്രങ്ങൾ വലിച്ചെടുത്തു.

ബുദ്ധി തെളിഞ്ഞപ്പോൾ തോന്നി, അങ്ങിനെ ചിന്തിച്ചുകൊണ്ടിരുന്നാൽ പോരെന്നു്. തീർച്ചയായും അരവിന്ദാക്ഷന്റെ വിവരങ്ങൾ അറിയാൻ ശ്രമിക്കണം. ജ്യേഷ്ഠന്മാർക്കു് എഴുതാമെന്നു വിചാരിച്ചു. ഫലമൊന്നും ഉണ്ടാവില്ലെന്നു പിന്നീടാണു് ഓർമ്മ വന്നതു്. ഉദ്യോഗഭ്രമമാണു്. കയററം കിട്ടണം. അതിനു മേലുദ്യോഗസ്ഥന്മാരെ പ്രീതിപ്പെടുത്തിയേ പററൂ. അവരെ സംബന്ധിച്ചിടത്തോളം വേറെയുമുണ്ടു് വിഷമങ്ങൾ. മുതിർന്ന പെൺമക്കൾക്കു് വരന്മാരെ അന്വേഷിക്കണം. ആൺമക്കൾക്കു് മേലെക്കിടയിലുള്ള ഉദ്യോഗങ്ങളും. ഒഴിവുസമയം മുഴുവൻ അവയ്ക്കുവേണ്ടി നായാട്ടു കഴിക്കുകയായിരിക്കും. പാവങ്ങൾ! എന്റെ സ്നേഹിതനെക്കുറിച്ചു് അന്വേഷിച്ചു നടക്കാൻ അവർക്കെവിടെ സമയം?

ഒടുക്കം അമ്മയ്ക്കാവാമെന്നു നിശ്ചയിച്ചു. കുറെ അധികം പ്രായമായി. എന്നാലും ഇളയ മകനെന്ന നിലയ്ക്കു അവർ എന്നോടു് കനിയാതിരിക്കയില്ല. ആരെയെങ്കിലും ഒന്നയച്ചു അന്വേഷിപ്പിക്കാതിരിക്കുമോ?

രണ്ടാഴ്ചയ്ക്കുശേഷം അമ്മയുടെ മറുപടി വന്നു. അവരെഴുതിയിരിക്കയാണു്. 'മോനേ, നിനക്കു ഭ്രാന്തുണ്ടോ? അരവിന്ദാക്ഷനെക്കുറിച്ചു ഈ വകകളൊക്കെ എഴുതി അയക്കാൻ, അവൻ ആത്മഹത്യ ചെയ്തിട്ടുമില്ല, സന്യസിച്ചിട്ടുമില്ല, സുഖമായിരിക്കുന്നുണ്ടു്.

പിന്നെ എന്തുകൊണ്ടു് എഴുതയച്ചില്ല. പുതിയ ഒരു ചോദ്യം പടം പൊക്കുകയാണു്. എന്തുകൊണ്ടും ആവാം.

ആ എഴുത്തുകുത്തുബന്ധം അങ്ങിനെ അവസാനിച്ചു. പക്ഷെ എന്റെ ചിന്താമണ്ഡലങ്ങളിൽനിന്നു അരവിന്ദാക്ഷനും, ഭാര്യയും കുഞ്ഞും അപ്രത്യക്ഷരായില്ല. ആവണമെന്നു നിർബന്ധം എനിക്കുണ്ടായിരുന്നുമില്ല. ചിന്തിക്കാൻ ഒരു വിഷയം ആവശ്യമായി വരുമ്പോഴൊക്കെ ഞാനവരെപ്പററി ചിന്തിച്ചു. ആയിടയ്ക്കു് എനിക്കു ദുഃഖപര്യവസായികളായ കഥകളോടും നാടകങ്ങളോടും വല്ലാത്തൊരു കമ്പം. അവ എന്റെ ഹൃദയത്തെ നോവിക്കാറുണ്ടു്. വേദനയ്ക്കുമുണ്ടു് മാധുര്യം!

ഒരു വർഷത്തിനുശേഷം—രണ്ടു മാസങ്ങൾക്കു മുൻപാണതു് — അപ്രതീക്ഷിതമായി അരവിന്ദാക്ഷന്റെ ഒരെഴുത്തു കിട്ടി. എഴുതയക്കാതിരുന്നതിനു ഒരു നൂറു തവണ ക്ഷമായാചനം ചെയ്തിരുന്നു. ആ സമയമത്രയും അദ്ദേഹം സ്വന്ത പ്രവൃത്തികളിൽ മുഴുകിയിരിക്കുകയായിരുന്നുവത്രെ. നന്നേ ചെറുപ്പമാണു്. നീണ്ട ഒരു ജീവിതം മുൻപിൽ കിടക്കുന്നു. വേണമെങ്കിൽ അതു് സ്വർഗ്ഗതുല്യം അനുഭവിക്കാം. നരകമാക്കണമോ അതിനുമില്ല പ്രയാസം. കഴിഞ്ഞ കാലത്തെക്കുറിച്ചു് അയാൾ മറന്നുകഴിഞ്ഞിരിക്കുന്നു. മരിച്ചുപോയ ഭാര്യയും കുഞ്ഞും അയാളെ പുതിയ ഒരു ജീവിതത്തിലേക്കു കൈ പിടിച്ചു ഇറക്കിയിരിക്കയാണു്. അല്ലാതെ അയാളുടെ പുരോഗമനപന്ഥാവിൽ ഒരു പ്രതിബന്ധമായിത്തീരുകയല്ല ചെയ്തിരിക്കുന്നതു്.

എനിക്കതിലൊന്നും വിശ്വാസമർപ്പിക്കാൻ കഴിഞ്ഞില്ല. അരവിന്ദാക്ഷന്റെ അഭിപ്രായത്തിൽ മ

റവി എന്നൊരു മഹാശക്തി ഇല്ലായിരുന്നുവെങ്കിൽ ലോകം നിന്ന നിലയിൽ നിന്നും ഒരടിപോലും പുരോഗമിക്കുമായിരുന്നില്ല. എന്തുമാകട്ടെ. സ്നേഹിതൻ പഴയപടി എനിക്കു് എഴുതാൻ തുടങ്ങി. അതു് എന്നെ എന്തെന്നില്ലാതെ ആനന്ദിപ്പിക്കുകയും ചെയ്തു. എന്നെ ഒന്നു കാണണം എന്നു് സ്നേഹിതനു അതിയായ ഒരാശ. കണ്ടിട്ടും കുറച്ചുകാലമായല്ലോ. നാട്ടിലേക്കു വരാമെന്നു് ഞാൻ ഉറപ്പു കൊടുത്തു. മരണത്തിലേക്കു് കാൽ നീട്ടിയിരിക്കുന്ന അച്ഛനേയും അമ്മയേയും കാണുകയും ചെയ്യാം. ഒരു വെടിക്കു രണ്ടു പക്ഷിയുണ്ടായി.

അരവിന്ദാക്ഷനോടുണ്ടായിരുന്ന പഴയ പരിഭവമൊക്കെ അപ്പടി മറന്നുപോയി. ഒരാളോടും സ്ഥിരമായി പരിഭവിച്ചിരിക്കാൻ എനിക്കു കഴികയില്ല. അല്ലെങ്കിൽ ഈ പരിഭവമെന്തു് സഹിക്കാനാവാത്തൊരു ദുസ്സ്വഭാവമാണു്.

എന്നെ സ്വീകരിക്കാൻ വന്ന സ്നേഹിതനെ കണ്ടപ്പോൾ ഞാൻ ഒന്നു് അമ്പരക്കാതിരുന്നില്ല. ഞാൻ ഭാവനയിൽ ദർശിച്ചിരുന്നതുപോലെ ആ മുഖത്തു് ക്ലേശത്തിന്റെ കരിനിഴൽ വീശിയിരുന്നില്ല. നാലു വർഷങ്ങൾക്കു മുൻപു് ഞാൻ കണ്ട അതേ മനുഷ്യൻ. കണ്ണുകളിൽ അതേ സൌമ്യഭാവം, ചുണ്ടുകളിൽ ഒരിക്കലും മാഞ്ഞുകണ്ടിട്ടില്ലാത്ത അതേ പുഞ്ചിരിയും. എനിക്കു് അദ്ദേഹത്തോടു അതിരററ ബഹുമാനം തോന്നി. ആർക്കാണു് ബഹുമാനം തോന്നാതിരിക്കുക.

എന്നെ കണ്ട ഉടനെ കൈ കടന്നു പിടിച്ചുകൊണ്ടു് അദ്ദേഹം ചോദിച്ചു.

'കുറച്ചൊരു പരിഭവത്തിലായിരുന്നു അല്ലേ?'

'ഹേയ്. അങ്ങിനെയൊന്നുമില്ലേ'

സ്നേഹിതൻ എന്നെ അടിമുടിയൊന്നു സൂക്ഷിച്ചു നോക്കി.

'എങ്ങിനെ ക്ഷീണിച്ചുപോയി.

ഞാൻ എന്റെ കൈത്തണ്ടയിലേക്കു നോക്കി. വിശ്വാസം പോരാത്തമട്ടിൽ ചോദിച്ചു

'ഉവ്വോ?'

മുഖമുയർത്തിയപ്പോഴാണു് കണ്ടതു് അദ്ദേഹത്തിന്റെ പുറകിൽ ഒതുങ്ങി നിന്നിരുന്ന സ്ത്രീയെ. ആരായിരിക്കും അതു്? സൌന്ദര്യവതിയല്ല. വിരൂപിയാണോ? തീട്ടപ്പെടുത്തിപ്പറഞ്ഞുകൂടാ. വളരെക്കാലമായി പരിചയമുള്ള ഒരാളെപ്പോലെ അവർ എന്റെ നേർക്കു പുഞ്ചിരിതൂകുന്നു. എന്റെ ചിന്താഗതികൾ വായിച്ചറിഞ്ഞപോലെ സ്നേഹിതൻ അവരെ ചൂണ്ടിക്കാണിച്ചിട്ടു പറഞ്ഞു

'ഭാര്യയാണു്'.

അതു് ഞാൻ പ്രതീക്ഷിച്ചിരുന്നില്ല. ശക്തി കുറഞ്ഞൊരു വിദ്യുത്പ്രവാഹം സിരകളിലേക്കു കയ

റിയാലത്തെ അനുഭവം.

അരവിന്ദാക്ഷൻ ഭാര്യയുടെ നേർക്കു തിരിഞ്ഞു.

'ഞാനെപ്പോഴും പറയാറുള്ള എന്റെ പ്രിയപ്പെട്ട സ്നേഹിതൻ' അതു പറഞ്ഞപ്പോൾ ആ കണ്ണുകളിൽ ഒരു വിഷാദച്ഛായ കണ്ടുവോ? ഇല്ല. എന്റെ വെറും ഭാവനയാണ്.

'കാണാൻ തരപ്പെട്ടതിൽ വളരെ സന്തോഷമുണ്ട്.' എന്റെ ചുണ്ടുകളിലൂടെ ആ വാക്കുകൾ വഴുതി വീണപ്പോൾ മനസ്സ് ഒരു താരതമ്യപഠനം നടത്തുകയായിരുന്നു. അരവിന്ദാക്ഷന്റെ ആദ്യത്തെ ഭാര്യ എന്തൊരസാധാരണസൗന്ദര്യമായിരുന്നു. ഇത്തവണ സ്നേഹിതൻ ആന്തരസൌന്ദര്യത്തിന്നായിരിക്കണം വില കൽപ്പിച്ചതു്.

ഒരു നിമിഷംകൊണ്ട് അരവിന്ദാക്ഷനോട്ട് എനിക്കുണ്ടായിരുന്ന ബഹുമാനം മുഴുക്കെ ആവിയായിപ്പോയി. അദ്ദേഹം ആത്മഹത്യ ചെയ്തിരുന്നെങ്കിൽക്കൂടി ഞാൻ ഇത്രയേറെ നിരാശപ്പെട്ടമായിരുന്നില്ല. 'നന്ദികെട്ട മനുഷ്യൻ' എന്റെ ഹൃദയത്തിൽ ശേഷിച്ച അഭിപ്രായത്തിന്റെ ആകത്തുകയാണതു്. ആരോട്ട എന്തിനു നന്ദി കേട്ട കാണിച്ചു? അതൊന്നും എനിക്ക് അറിയുകയില്ല. ചിന്തിക്കാൻ സമയവുമില്ല. അദ്ദേഹം ഇത്തരമൊരു കട്ടംകൈക്കൊരുങ്ങുമെന്നു ഞാൻ സ്വപ്നവിൽ വിചാരിച്ചതല്ല. അങ്ങേയററം റോമിയോവോ ഇങ്ങേഅററം രമണനോ ചെയ്ത പോലെ വിഷംകുടിച്ചോ കഴുത്തിൽ കയററിട്ടോ ആത്മഹത്യ ചെയ്യാമായിരുന്നില്ലേ. അതായിരുന്നു ഇതിലും ഭേദം. അരവിന്ദാക്ഷനെക്കുറിച്ച് പിന്നിടൊരിക്കലും ചിന്തിച്ചു പോകില്ലെന്നുകൂടി ഞാൻ ശപഥം ചെയ്തു. എന്തിനു ചിന്തിക്കണം. ഞാനാണോ : അദ്ദേഹത്തിന്റെ ജീവിതത്തിന്റെ കടിഞ്ഞാൺ വലിക്കാരൻ?

പക്ഷേ ഒരു കാര്യമുണ്ട്. അരവിന്ദാക്ഷൻ ഒഴിഞ്ഞുമാറാനുള്ള ഭാവമില്ല; കഴിഞ്ഞ രണ്ടാഴ്ചകൾക്കിടയിൽ ഒരൊററ ദിവസമെങ്കിലും അദ്ദേഹം എന്നെ വന്നു കാണാതിരുന്നിട്ടില്ല. ഞാൻ കരിമുഖം കാട്ടാൻ ശ്രമിച്ചുനോക്കി. കഴിഞ്ഞില്ല. കഴികയുമില്ല. മണിക്കൂറുകളോളം ഞാൻ അദ്ദേഹത്തിന്റെ സംഭാഷണങ്ങളിൽ ലയിച്ചിരുന്നു പോയിട്ടുണ്ട്. അപ്പോഴൊക്കെ എന്റെ ആന്തരാത്മാവു ഞാനറിയാതെ മന്ത്രിക്കാറുണ്ട്.

'മാക്കാൻ കഴിയുന്നവനാണ് ഭാഗ്യവാൻ.'

എന്തു സന്തോഷം. എന്തു ചുറുചുറുക്ക്.

ഉള്ളതു പറയണമല്ലോ. ഒന്നോ രണ്ടോ തവണമാത്രം കണ്ടിട്ടുള്ള അരവിന്ദാക്ഷന്റെ ആദ്യഭാര്യയുടേയും ഒരിക്കലും കണ്ടിട്ടില്ലാത്ത ഓമനക്കുഞ്ഞിന്റെയും രൂപങ്ങൾ എന്റെ മനോമുകുരത്തിൽ ഇന്നും പ്രതിഫലിച്ചു കിടക്കുന്നുണ്ട്. ഞാനായിരുന്നു അരവിന്ദാക്ഷന്റെ സ്ഥാനത്തെങ്കിൽ അവർക്കുവേണ്ടി ഞാൻ ആത്മഹത്യതന്നെ ചെയ്തിരുന്നേനെ. മാവിയെക്കുറിച്ചുള്ള പ്രസംഗങ്ങളുടെ പ്രേതങ്ങളെ ഞാൻ അടിച്ചോടിച്ചിരിക്കുന്നു.

# എലിസബത്ത് രാജ്ഞിയുടെ വംശസൂചിക

**എഗ്ബർട്ടിനെയാണ് ഇംഗ്ലീഷുകാരുടെ ഒന്നാമത്തെ രാജാവായി പരിഗണിച്ചുവരുന്നതു്. അദ്ദേഹത്തിൻെറ ഭരണകാലം 802 മുതൽ 839 വരെയായിരുന്നു. അദ്ദേഹത്തിൻെറ പൂർവികനായ സെർഡിക്ക് (534-ൽ മരിച്ചു) യൂറോപ്പിലെ ബാൾട്ടിക്ക് തീരത്തുനിന്ന് ഇംഗ്ലണ്ടിൽ വന്നുചേർന്നുവെന്നും ആദ്യത്തെ സാക്സൻ രാജാവ് അദ്ദേഹമാണെന്നും വിശ്വസിക്കപ്പെടുന്നു.**



ഹെൻറി II—എലിനർ

റിച്ചാർഡ് I

ജോൺ—ഇസബെൽ

ഹെൻറി III—എലിനർ

എഡ്വേർഡ് I—എലിനർ

എഡ്വേർഡ് II—ഇസബെൽ

എഡ്വേർഡ് III—ഫിലിപ്പാ

എഡ്വേർഡ്—ജോവാൻ (ബ്ളാക്ക് പ്രിൻസ്) | ബ്ളാഞ്ചി—ജോൺ — കാതറൈൻ | എഡ്മണ്ട്—ഇസബെൽ

ഹെൻറി IV—മേരി; ജോൺ—മാർഗററു്; ആനി—റിച്ചാർഡ്

റിച്ചാർഡ് II

റിച്ചാർഡ്—സെസിലി

ഹെൻറി V—കാതറൈൻ—ഓവൻ ട്യൂഡർ

എഡ്മണ്ട്—മാർഗററ് | എഡ്വേർഡ് IV—എലിസബത്ത്

ഹെൻറി VI—മാർഗററ്

റിച്ചാർഡ് III

എഡ്വേർഡ് | ഹെൻറി—VII—എലിസബത്ത് | എഡ്വേർഡ് V | റിച്ചാർഡ്

ഹെൻറി VIII — കാതറൈൻ (1-ാം ഭാര്യ) — ആനി (2-ാം ഭാര്യ) — ജെയിൻ (3-ാം ഭാര്യ) | ജേംസ് IV (സ്കോട്ട്ലണ്ട്) — മാർഗററു്

എലിസബത്ത് (അവസാനത്തെ ട്യൂഡർ രാജ്ഞി) | എഡ്വേർഡ് VI

മേരി—ഫിലിപ്പ്

ജേംസ് V—മേരി

ഫ്രാൻസിസ് (ഫ്രഞ്ച് രാജാവ്) (1-ാം ഭർത്താവ്)—മേരി (ക്വീൻ ഓഫ് സ്കോട്ട്സ്)—ഹെൻറി (സ്റ്റുവാർട്ട്)

ജേംസ് 1—ആനി

ചാൾസ് I—ഹെൻറിററ

ഫ്രഡെറിക്ക്—എലിസബത്ത് (ബൊഹീമിയ)

ചാൾസ് II—കാതറൈൻ

ജേംസ് II—ആനി

ഏണസ്റ്റ് അഗസ്റ്റസ്—സോഫിയ (ഹാനോവർ)

ജോർജ്ജ് I—സോഫിയാ

വില്യം III—മേരി II

ജോർജ്ജ് (ഡന്മാർക്ക്) — ആനി (അവസാനത്തെ സ്ററുവാർട്ട് രാജ്ഞി)

ജോർജ്ജ് II—വിലമിനാ

ഫ്റെഡറിക്ക് ലൂയി—അഗസ്റ്റാ (വെയിൽസ് രാജകുമാരൻ)

ജോർജ്ജ് III—ഷാർലട്ടി

ജോർജ്ജ് IV—കാരലൈൻ

വില്യം IV

എഡ്വേർഡ് അഗസ്റ്റസ് – വിക്ടോറിയാ (മറിയാ) (ഡ്യൂക്ക് ഓഫ് കെൻറ്)

ലിയോപ്പോൾഡ്—ഷാർലട്ട് അഗസ്റ്റാ (ബൽജിയം)

വിക്ടോറിയാ—പ്രിൻസ് ആൽബർട്ട്

എഡ്വേർഡ് VII—അലക്സാണ്ട്റ

ജോർജ്ജ് V—മേരി (ടെക്ക്)

എഡ്വേർഡ് VIII

ജോർജ്ജ് VI—എലിസബത്ത്

എലിസബത്ത് II—പ്രിൻസ് ഫിലിപ്പ്

# അടുക്കളയിൽ

## സേഗോ പുഡിംഗ്.

¼ റാ—ചവ്വരി
6 oz—ചക്കര
1/2 കപ്പ് തേങ്ങാപ്പാല്.
2 കപ്പ്—വെള്ളം,
2 കഷണം മുഴുത്ത കറുവാ
ഉപ്പ്.

**മാർഗ്ഗം**—ചവ്വരി കഴുകിയരിച്ച് 20 മിനിററുനേരത്തേക്ക് വെള്ളത്തിൽ കുതിർക്കുക. പിന്നീട്ട് 2 കപ്പ് വെള്ളവുമൊഴിച്ച് കറുവായുമിട്ട് അടുപ്പിന്മേൽ വച്ച് വേവിക്ക. തിളച്ച് ഒരു വിധം കുറുകുമ്പോൾ കറുവാ എടുത്തു മാററിയശേഷം ചക്കരയും തേങ്ങാപ്പാലും ലേശം ഉപ്പും ചേർത്തു ഇളക്കികൊണ്ടിരിക്കണം. നല്ലതുപോലെ കുറുകുമ്പോൾ വാങ്ങി ഒരു നല്ല കുഴിഞ്ഞ dish വൃത്തിയായി കഴുകി അതിലൊഴിക്കുക. കുറേനേരം കഴിയുമ്പോൾ തണുത്തു് നല്ലപോലെ കട്ടിയാകും. ആവശ്യമുള്ളപ്പോൾ ഒരു പാത്രത്തിലേക്ക് മറിച്ചിട്ട് മുറിച്ച് ഉപയോഗിക്കാം. തേങ്ങാപ്പാലിൽ ലേശം ഉപ്പൊഴിച്ച് ഇതിന്റെ കൂടെ

വിളമ്പുന്നതു് നല്ലതാണു്.

**സ്നോ എഗ്ഗ്സ്**

മുട്ട—4.
പാല് 2 നാഴി.
പഞ്ചസാര.
വാനില എസ്സൻസ്.

**മാർഗ്ഗം** അധികം കുഴിവില്ലാത്ത ഒരു പാത്രത്തിൽ പാലൊഴിച്ചു് തിളപ്പിക്കുക. മധുരത്തിനു തക്കപോലെ പഞ്ചസാരയും രുചിക്കു ചേരുന്നതുപോലെ എസ്സൻസും ഒഴിക്കുക. ലേശം ഉപ്പിട്ടു് മുട്ടയുടെ വെള്ള നന്നായി അടിച്ചു പതപ്പിക്കുക. കമഴ്ത്തിയാൽ പോവാത്ത പരുവമാകുമ്പോൾ വലിയ സ്പൂൺ കൊണ്ടു് ഓരോ കരണ്ടിവീതം എടുത്തു് തിളയ്ക്കുന്ന പാലിലേക്കിടുക. കുറച്ചു സെക്കൻഡുകൾ കഴിയുമ്പോൾ ഓരോന്നും മറിച്ചിട്ടു് മറ്റേവശം വേവിക്കുക. പിന്നീടു് കോരിയെടുത്തു് ഒരു ഗ്ലാസ് പാത്രത്തിലേക്കിടണം. പതച്ചു വച്ചിരിക്കുന്ന വെള്ളയെല്ലാം ഇതുപോലെ വേവിച്ചെടുത്തശേഷം പാല് അരിച്ചു് മുട്ടയുടെ ഭാഗങ്ങളെല്ലാം മാറ്റണം. മുട്ടയുടെ ചുവപ്പ് അടിച്ചു പതയുമ്പോൾ സാവധാനത്തിൽ അരിച്ചുവച്ചിരിക്കുന്ന പാല് ഇതിലേക്കൊഴിക്കണം ആവശ്യത്തിനു പഞ്ചസാരയും എസ്സൻസും ഒഴിച്ചു് ഇളക്കി പാത്രത്തിലൊഴിച്ചു് അടുപ്പിന്മേൽ വയ്ക്കുക പിരിഞ്ഞുപോകാതെ സൂക്ഷിച്ചു് ഇളക്കിക്കൊണ്ടിരിക്കണം. കസ്റ്റർഡു് പരുവത്തിൽ കുറുകുമ്പോൾ വാങ്ങിവച്ചു് ആറിക്കുക. തണുക്കുമ്പോൾ മുട്ടയുടെ ആകൃതിയിൽ വെള്ള വേവിച്ചു വച്ചിരിക്കുന്ന പാത്രത്തിലേക്കൊഴിക്കണം.

# സുൽത്താനും അഹമ്മദും ആശാരിയും

പ്രിയപ്പെട്ട കുട്ടികളേ,

സുൽത്താൻ മാഹ്മൂദ് ഗസ്സവി (മുഹമ്മദ് ഗസ്സ്നി) യെപ്പററി നിങ്ങൾ കേട്ടിരിക്കുമല്ലോ. ക്രിസ്തു വർഷം 1001—ലും, പിന്നീട്ട പല അവസരങ്ങളിലും ഇന്ത്യയിൽ ആക്രമണംനടത്തിയ ആ സുൽത്താൻ ധീരനായ ഒരു പരാക്രമിയും ഭയങ്കരനായ ഒരു ഭരണാധികാരിയും ആയിരുന്നു. പക്ഷെ, അദ്ദേഹത്തെ വിസ്മയസ്തബ്ധനാക്കിയ ഒരു കൊച്ചു കുട്ടി—അഹമ്മദ് മീമാൻഡി—അദ്ദേഹത്തോടൊന്നിച്ചുണ്ടായിരുന്നു. അഹമ്മദിനു പതിന്നാലു വയസ്സു കഴിഞ്ഞതേയുള്ളു. സുൽത്താനും അഹമ്മദും ഒരു തോട്ടത്തിൽ വിശ്രമിച്ചപ്പോൾ സുൽത്താൻ ചോദിച്ചു: "അഹമ്മദേ, നീയൊരു വിജ്ഞാനിയാണെന്നു ബാപ്പ പറയുന്നു. നമ്മുടെ മുമ്പിൽക്കൂടി നടന്നുപോകുന്ന ആ മനുഷ്യന്റെ തൊഴിലെന്താണെന്നു നിനക്കു പറയാമോ?"

അഹമ്മദ്—ആ ചുവന്ന കുപ്പായം ധരിച്ച ആളോ?

സുൽത്താൻ അതെ, അയാൾ തന്നെ.

അഹമ്മദ്—അയാൾ ഒരു ആശാരിയാണെന്നു തോന്നുന്നു.

സുൽത്താൻ—അതേയോ? എന്നാൽ അയാളുടെ പേരെന്താണെന്നു നിനക്കു പറയാമോ?

അഹമ്മദ് (ഉടൻ പ്രതിവചിച്ചു:—അയാളുടെ പേരു് എന്റെ പേരുതന്നെയാണു്. നിശ്ചയം. അയാളുടെ പേർ അഹമ്മദ് എന്നാണു്.

സുൽത്താൻ—നിനക്കു് അതെങ്ങനെ തീർച്ചപ്പെടുത്താൻ കഴിഞ്ഞു? നേരത്തെതന്നെ നിനക്കു് അയാളെ പരിചയമായിരിക്കും. ഇതൊക്കെ ഊഹിച്ചുപറയുകയാണെന്നു നീ നടിക്കുകയാണു്.

അഹമ്മദ്——അല്ലാഹുവിന്റെ നാമത്തിൽ ഞാൻ സത്യംചെയ്യുന്നു. ഞാൻ ഇതിനുമുമ്പു് ഇയാളെ കണ്ടിട്ടില്ല.

സുൽത്താൻ——പിന്നെ ഇയാളുടെ തൊഴിലിനെപ്പററി എങ്ങനെ നിനക്കു പറയാൻകഴിഞ്ഞു? ഇയാളുടെ പേരുപോലും!

അഹമ്മദ്——ഓ—അതൊരു നിസ്സാര കാര്യമാണു്.

സുൽത്താൻ——എങ്ങനെ?

അഹമ്മദ്——അല്പ മുമ്പു് എന്റെ പേരു ഉച്ചരിച്ചതു അല്പം ഉച്ചത്തിലായിരുന്നു. ആ മനുഷ്യനു് അതു കേൾക്കാമായിരുന്നു. വിളി കേൾക്കുവാനെന്നമട്ടിൽ ആ മനുഷ്യൻ തിരിഞ്ഞുനോക്കി. അതിൽനിന്നു്, അയാളുടെ പേരു് അഹമ്മദ് എന്നാണെന്നു ഞാൻ ഊഹിച്ചു. മറെറാരു കാര്യംകൂടി പറയാം. അയാളെ സംബന്ധിച്ചു് ഒരു പ്രത്യേകസംഗതികൂടിയുണ്ടു്. എന്തോ താല്പര്യമുള്ള മട്ടിൽ അയാൾ മരങ്ങളെ സൂക്ഷിച്ചുനോക്കുന്നു. എന്നാൽ, ആ മാതളനാരകത്തെപ്പററി അയാൾ ശ്രദ്ധിച്ചില്ല. എന്നാൽ ആ ഈട്ടിമരത്തെ വളരെ ശ്രദ്ധയോടുകൂടി നോക്കുകയും ചെയ്യുന്നു.

സുൽത്താൻ——അതിനെന്തു്?

അഹമ്മദ്——അയാൾ ഒരു ആശാരിയാണെന്നു് അതുകൊണ്ടു നിർണ്ണയിക്കാം. കാരണം, പണിയാൻ ഉപയോഗിക്കാവുന്ന മരത്തിൽ മാത്രമെ അയാൾക്കു ശ്രദ്ധയുള്ളു.

സുൽത്താൻ—ഓ! നീ മിടുക്കൻ തന്നെ.

കൈകൊട്ടി സന്തോഷിച്ചുകൊണ്ടു മന്ത്രി ഇങ്ങനെ പറഞ്ഞു:....

അഹമ്മദേ, നീയൊരു മഹാ വിദ്വാൻ തന്നെ. ഒരു നിമിഷ നേരത്തേക്കെങ്കിലും നിന്റെ ബുദ്ധിശക്തിയിൽ സംശയംതോന്നിയതിൽ ഞാൻ ഖേദിക്കുന്നു. മറെറാരുകാര്യത്തിൽക്കൂടെ പരീക്ഷിച്ചുനോക്കട്ടെ.

അഹമ്മദ്——അങ്ങേയ്ക്കു ഞാൻ വിധേയനാണു്.

സുൽത്താൻ——ഇന്നു് അയാൾഭക്ഷിച്ചതെന്താണെന്നു നിനക്കു പറയാമോ?

അഹമ്മദ്—പറയാമെന്നു തോന്നുന്നു. തേനോ മറേറതെങ്കിലും മധുര പദാർത്ഥങ്ങൾ

സുൽത്താൻ ആ വഴിപോക്കനെ വിളിച്ചുവരുത്തി ഇങ്ങനെ ചോദിച്ചു:—"എന്റെ മാന്യനായ ഈ സ്നേഹിതനെ ഹുസൈൻ മീമാൻസിയുടെ മകനായ അഹമ്മദിനെ—തനിക്കു് പരിചയമുണ്ടോ?"

ചുകന്ന കുപ്പായക്കാരനായ ആ മനുഷ്യൻ അവിടെ അത്ഭുതപരതന്ത്രനായിനിന്നു അയാൾ വീണ്ടും വീണ്ടും അഹമ്മദിന്റെ നേരെ നോക്കി. പിന്നീടു് നിഷേധരൂപത്തിൽ തലകുലുക്കിക്കൊണ്ടു പറഞ്ഞു:—"എനിക്കു് പരിചയമില്ല".

സുൽത്താൻ—"തന്റെ പേരെന്താണു്?"

വഴിപോക്കൻ—"അഹമ്മദ് എന്നാണു, എന്റെ പേരു്. കാസിം എന്ന ആശാരിയുടെ മകനാണു് ഞാൻ. ഞാനും ഒരു ആശാരിയാണു്. എന്റെ പിതാമഹനും പ്രപിതാമഹനും എല്ലാം ആശാരിമാരായിരുന്നു."

സുൽത്താൻ-അപ്പോൾ നീയൊരു ആശാരിയാണ്!

(സുൽത്താന്റെ ആശ്ചര്യസൂചകമായ ഈ വാക്കുകൾ കേട്ട് അഹമ്മദ് മീമാർഢി സംതൃപ്തിയോടെ മന്ദഹസിച്ചു.)

വഴിപോക്കൻ—അതെ, ഞാൻ ഒരാശാരിയാണ്.

സുൽത്താൻ—നീ ഇവിടെ വരുന്നതിനു മുമ്പ് ഇന്ന് നീ തേൻ കഴിച്ചോ?

വഴിപോക്കൻ—ഇതെന്തു കഥ! എന്റെ അല്ലാഹ്! ഇതെങ്ങനെയറിഞ്ഞു. മഹാരാജാവേ ഞാൻ തേൻകഴിച്ചു. യജമാനനേ ഈ വിവരം അവിടുന്ന് എങ്ങനെയറിഞ്ഞു?"

സുൽത്താൻ—താൻ പരിഭ്രമിക്കേണ്ടതില്ല. ഇതൊരു നിസ്സാര കാര്യമാണ് ഒരു ജിജ്ഞാസം. അത്രമാത്രം. താൻ എന്താണ് ഇന്ന് കഴിച്ചതെന്നുള്ളതിനെപ്പറ്റി ഞാനും എന്റെ സ്നേഹിതനും തമ്മിൽ ഒരു തർക്കം. എന്റെ സ്നേഹിതൻ അതിൽ ജയിച്ചിരിക്കുന്നു. തന്നെ ഉപദ്രവിച്ചതിൽ എനിക്ക് ഖേദമുണ്ട്. തനിക്ക് പോകാം അല്ലാഹ് തന്നോടുകൂടെയുണ്ടായിരിക്കട്ടെ."

ഇതെല്ലാം കേട്ട് വിസ്മയം പൂണ്ട ആ വഴിപോക്കൻ നടന്നുപോയി. എന്നാൽ അയാളെക്കാൾ വിസ്മയം സുൽത്താനാണ് ഉണ്ടായിരുന്നത്. ആശാരി തേനാണ് കഴിച്ചിരുന്നതെന്ന് എങ്ങനെ മനസ്സിലാക്കിയെന്ന് അഹമ്മദിനോട് സുൽത്താൻ ചോദിച്ചു.

അഹമ്മദ്—"ഓ—അത് ഒരു നിസ്സാരകാര്യമാണ്. പറയാം. ഇതിലെ കടന്നുപോയപ്പോൾ അയാൾ ചുണ്ടുകളിൽ നാക്കു നീട്ടി നക്കുന്നു. തെരുതെരെ ഉമിനീർ ഇറക്കുന്നുമുണ്ടായിരുന്നു. അയാൾ കഴിച്ച ഏതോസാധനത്തിന്റെ രുചി പിടിച്ചിട്ടാണ് ഇതൊക്കെ ചെയ്തത്. അപ്പോൾ, അയാൾ കഴിച്ച സാധനം തേനോ മറ്റെന്തെങ്കിലും മധുര പദാർത്ഥങ്ങളോ ആയിരുന്നുവെന്ന് അനുമാനിക്കാം. അയാൾ ഇവിടെ വന്നപ്പോൾ അയാളുടെ ചുണ്ടുകൾക്കു ചുറ്റും ഈച്ചകൾ പറന്നു നടക്കുന്നുണ്ടായിരുന്നു."

സുൽത്താൻ അതു കേട്ട് വിസ്മയവും ആഹ്ലാദവും നിറഞ്ഞവനായി സ്തംഭിച്ചിരുന്നുപോയി.

പ്രിയപ്പെട്ട കുട്ടികളേ, അഹമ്മദിനെ പോലെ നിരീക്ഷണ പാടവമുള്ളവരായി നിങ്ങൾ വളർന്നു വരിക.

# ഞാൻ എങ്ങനെ കിരീടമണിഞ്ഞു..

## വിക്ടോറിയാരാജ്ഞിയുടെ ഡയറിയിലെ ചില പ്രത്യേക ഭാഗങ്ങൾ

സ്ത്രീകൾക്ക് എല്ലാ പ്രവർത്തനമണ്ഡലങ്ങളിലും കാര്യക്ഷമതയുണ്ടോയെന്ന് സംശയിക്കപ്പെട്ടിരുന്ന ഒരു കാലഘട്ടത്തിലാണ് വിക്ടോറിയാ ബ്രിട്ടീഷ് സിംഹാസനത്തിൽ ആരോഹണം ചെയ്തത്. വിക്ടോറിയയുടെ കാലത്ത് കേരളീയ സ്ത്രീകൾ കവിതയെഴുതുന്നതുതന്നെ ഒരു വിചിത്രസംഭവമായി ചുരുക്കം ചിലരെങ്കിലും നമ്മുടെ നാട്ടിൽ കരുതിയിരുന്നു. കവിത എഴുതിയതിന് കേരളത്തിലെ ഒരു കമനീമണി ഒരു സമാധാനം പൊതുജനങ്ങളുടെ മുമ്പാകെ ബോധിപ്പിക്കേണ്ടിവന്നു. "ഭാമ സമരം ചെയ്തില്ലേ, സുഭദ്ര തേർ തെളിച്ചില്ലേ, വിക്ടോറിയാ രാജ്യം ഭരിക്കുന്നില്ലേ? പിന്നെ എനിക്കൊരു കവിത എഴുതിക്കൂടേ?" എന്നായിരുന്നു ആ കമനീമണിയുടെ വാദഗതി.

ശ്ലോകം ഇവിടെ ചേർക്കുന്നു.—

മല്ലാരിപ്രിയയായ ഭാമ സമരം
ചെയ്തീലയോ തേർ തെളി—
ച്ചില്ലേ പണ്ടു സുഭദ്ര പാരിതു—
ഭരിക്കുന്നില്ലേ വിക്ടോറിയാ—
മല്ലാക്ഷീമണികൾക്കു പാടവ—
മിവയ്ക്കെല്ലാമുദിച്ചീടുകിൽ
ചൊല്ലേറും കവിതയ്ക്കുമാത്രമി—
വരാളല്ലെന്നു വന്നീടുമോ?

സ്ത്രീകൾക്ക് ഇങ്ങനെ പല മണ്ഡലങ്ങളിലും കാര്യമായിട്ടെന്തെങ്കിലും ചെയ്യാൻ സാധിക്കുമെന്നുള്ളതിന്റെ ഉദാഹരണമായി വിക്ടോറിയായുടെ ഭരണത്തെ ഒരു കേരളീയസ്ത്രീ അഭിമാനപുരസ്സരം ചൂണ്ടിക്കാണിക്കയുണ്ടായല്ലോ. എലിസബത്ത് ദ്വിതീയയുടെ സ്ഥാനാരോഹണം ആ പഴയ കാലത്തിലേക്ക് നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നു. വിക്ടോറിയായുടെ കിരീടധാരണം എങ്ങനെ നടന്നുവെന്നറിയുവാൻ പലർക്കും കൗതുകമുണ്ടായിരിക്കും. അതറിയുവാൻ ചരിത്രകാരന്മാരെയും കവികളെയും നാം ആശ്രയിക്കേണ്ടതില്ല. വിക്ടോറിയായുടെ ഡയറിയിൽ എല്ലാം വ്യക്തമായി വിവരിച്ചിട്ടുണ്ട്. ഡയറി എഴുതുന്നതിൽ വിക്ടോറിയാ അതിസമർത്ഥയായിരുന്നു.



വിക്ടോറിയായുടെ സ്ഥാനലബ്ധിയെപ്പറ്റി ആർച്ചുബിഷപ്പ് ഓഫ് കാന്റർബറി വിക്ടോറിയായെ അറിയിക്കുന്നു. കൂടെയുള്ളതു ചേംബർലെയിൻ പ്രഭുവാണ്.

### തലമുടി

തലമുടി കെട്ടിവയ്ക്കേണ്ടതെങ്ങ

നെയെന്നുള്ള പ്രശ്നം ഉൾപ്പെടെ എല്ലാം വിവാദവിഷയങ്ങളായിരുന്നു. ചെവി മൂടത്തക്കവണ്ണം തലമുടി ചുററിക്കെട്ടിവയ്ക്കുകയെന്നതു് അന്നത്തെ ഫാഷ്യനായിരുന്നു. വിക്ടോറിയായ്ക്കു് അതിന്റെ ഔചിത്യത്തെപ്പററി ചില സംശയങ്ങളുണ്ടായിരുന്നു. ഏതായാലും അങ്ങനെ തന്നെ വേണമെന്നു് നിശ്ചയിക്കപ്പെട്ടു. എന്നാൽ അതിന്റെ മേന്മയെപ്പററി വിക്ടോറിയാ പ്രധാനമന്ത്രി മെൽബോൺ പ്രഭുവിനോടു ചോദിച്ചു. മെൽബോൺപ്രഭുവിന്റെ ഉത്തരത്തെപ്പററി വിക്ടോറിയാ ഇങ്ങനെ എഴുതിയിരിക്കുന്നു "മുഖത്തു് ഹാസ്യഭാവം ചേർത്തുകൊണ്ടു് അദ്ദേഹം എന്നെ നോക്കി. ഇതു ഭംഗിയായിരിക്കുന്നു. വിചിത്രമായ ഒരു പ്രത്യേകത ഇതിനില്ലേ? ഒരു പുതുമയുമുണ്ടു്."

## ആ സുദിനം

രാജ്ഞി ആ സുദിനത്തെപ്പററി എഴുതുന്നതിങ്ങനെയാണു്. "പാക്കിലെ വെടിമുഴക്കങ്ങൾ വെളുപ്പിനു് നാലുമണിക്കു് എന്നെ ഉണർത്തി. അതിനുശേഷം ജനങ്ങളുടെയും ബാൻറിന്റെയും മററു ശബ്ദമേളങ്ങൾ നിമിത്തം എനിക്കു ഉറങ്ങുവാൻ സാധിച്ചില്ല. ഏഴുമണിക്കു ഞാൻ എഴുന്നേററു. ദേഹത്തിനു് ശക്തിയും സൗഖ്യവും തോന്നി. ഞാൻ വേഷമണിഞ്ഞു. വേഷം അണിയുന്നതിനു മുമ്പും അതിനു പിമ്പും രാവിലത്തെ ഭക്ഷണം കുറേശ്ശെ കഴിച്ചു. രാവിലെ ഒൻപതരമണിക്കു് ഞാൻ അടുത്ത മുറിയിൽ പോയി. എന്റെ "പ്രഭുസഭാവസ്ത്രം" ധരിച്ചു. പത്തുമണിക്കു് രാജകീയരഥത്തിൽ ഞാൻ പ്രവേശിച്ചു. ഡച്ചസ്ഓഫ് സതർലാണ്ടും ലോർഡ് ആൽബിമാർലിയും എന്നോടു കൂടെയുണ്ടായിരുന്നു."

ചുകന്ന വെൽവെററ് കുപ്പായത്തിന്റെ ഉള്ളിൽ സുവർണ്ണ ടിഷ്യൂ വസ്ത്രമാണു് രാജ്ഞി ധരിച്ചിരുന്നതു്. രത്നാങ്കിതമായ കിരീടം വഹിക്കുന്നതും നന്നായി ചീകിമിനുക്കിയതുമായ ആ ശിരസ്സ് നിരന്തരമായി ജനങ്ങളുടെ അഭിവാദനങ്ങളെ അംഗീകരിച്ചുകൊണ്ടു് നമിച്ചുകൊണ്ടിരുന്നു.

## കിരീടം

കിരീടധാരണം നടന്ന നിമിഷത്തെപ്പററി രാജ്ഞിയുടെ ഡയറിയിൽ ഇങ്ങനെ കാണുന്നു. "സെൻറ് എഡ്വേർഡിന്റെ സിംഹാസനത്തിൽ എന്നെ ഇരുത്തി. ലോർഡ് ഗ്രേയ്റ്റ് ചേംബർ ലെയിൻ എന്നെ ഡാൽമാററിക്ക് അങ്കി ധരിപ്പിച്ചു. അതിനുശേഷം വിവിധങ്ങളായ ചടങ്ങുകൾ നടന്നു. ഒടുവിൽ കിരീടം എന്റെ തലയിൽ വയ്ക്കപ്പെട്ടു. അതു് ഏററവും ഹൃദയസ്പർശകമായ ഒരു സന്ദർഭമായിരുന്നു.

"സിംഹാസനാരോഹണവും, അതിനുശേഷം ബിഷപ്പന്മാർ മാതൃ പിതൃസഹോദരന്മാർ, പ്രഭുക്കന്മാർ, എന്നിവരുടെ ആദരോപചാരവും ഭംഗിയായി നടന്നു. കരിശുള്ള ചെങ്കോൽ ഡ്യൂക്ക്ഓഫ്നോർഫോക്ക് എനിക്കുവേണ്ടി വഹിച്ചു. ലോർഡ് മെൽബോൺ എന്റെ വലത്തുഭാഗത്തുനിന്നു. ഡ്യൂക്ക് ഓഫ് റിച്ച്മോണ്ടു് മറെറാരു ചെങ്കോൽ വഹിച്ചുകൊണ്ടു് എന്റെ ഇടത്തുഭാഗത്തു നിന്നു. ആദരോപചാരം കഴിഞ്ഞയുടനെ ഞാൻ സിംഹാസനത്തിൽനിന്നിറങ്ങി എന്റെ കിരീടം തലയിൽനിന്നെടുത്തു. വി. കുർബാന സ്വീകരിച്ചശേഷം ലോർഡ് മെൽബോണിന്റെ ഹസ്തത്തെ അവലംബിച്ചുകൊണ്ടു് ഞാൻ വീണ്ടും സിംഹാസനത്തിൽ ഉപവിഷ്ടയായി.

## ചാപ്പൽ

സെൻറ് എഡ്വേർഡ്സ് ചാപ്പൽ എന്നു വിളിക്കപ്പെടുന്നമന്ദിരം ഒരു ചാപ്പലിന്റെ ആകൃതിയിലുള്ളതല്ലായിരുന്നുവെന്നു് രാജ്ഞി പറയുന്നു. ചാപ്പൽ എന്നുള്ള പേരും ആ മന്ദിരത്തിന്റെ രൂപവും തമ്മിൽ പൊരുത്തമുള്ളതായി രാജ്ഞിക്കു തോന്നിയില്ല. "പൂജാപീഠം എന്നു പറയുന്ന സ്ഥാനം സാൻഡ്വിച്ച്, വീഞ്ഞുകുപ്പികൾ മുതലായവയെക്കൊണ്ടു് നിറഞ്ഞിരുന്നു."

## ആർച്ച്ബിഷപ്പ്

"ആർച്ച്ബിഷപ്പ് പ്രവേശിച്ചു. രാജകീയ ഗോളചിഹ്നം എന്റെ കൈയിൽ തരണമെന്നുള്ളതായിരുന്നു ചടങ്ങ്. പക്ഷേ, അതെന്റെ കൈയിൽ ഇരിക്കുന്നതുകണ്ടു് ആശയക്കുഴപ്പത്തിൽപ്പെട്ട അദ്ദേഹം എന്താണു് ചെയ്യേണ്ടതെന്നറിയാതെ മടങ്ങിപ്പോയി......... ആർച്ചുബിഷപ്പ് എന്നെ മോതിരം ധരിപ്പിച്ചപ്പോൾ വിരൽ തെററിപ്പോയി. പിന്നെ ആ മോതിരം ആ വിരലിൽ നിന്നെടുക്കുവാൻ ഞാൻ വളരെ ബുദ്ധിമുട്ടേണ്ടിവന്നു എന്നുള്ളതായിരുന്നു അതിന്റെ ഫലം. വളരെ വേദന സഹിച്ചു് ഞാൻ ആ മോതിരം ഊരിയെടുക്കുകതന്നെ ചെയ്തു."

രഥത്തിൽ കയറി നാലരമണി ആയപ്പോൾ മടങ്ങിപ്പോയ കാര്യമാണു് ഡയറിയിൽ പിന്നെ കാണുന്നതു്. ജനങ്ങളുടെ ഉൽസാഹവും സ്നേഹവും രാജഭക്തിയും രാജ്ഞിയുടെ ഹൃദയത്തെ സ്പർശിച്ചു. "എന്റെ ജീവിതത്തിലെ ഏററവും അഭിമാനകരമായ ദിവസമായി ഈ ദിവസത്തെ ഞാൻ പരിഗണിക്കും. എന്നാണു് രാജ്ഞി എഴുതിയിരിക്കുന്നതു്. ആറുമണിക്കു് കൊട്ടാരത്തിൽ തിരിച്ചെത്തിയ രാജ്ഞിക്കു് ഒട്ടുംതന്നെ ക്ഷീണം തോന്നിയിരുന്നില്ല,

ബൽജിയം രാജാവായ തന്റെ അമ്മാവന്റെ പേർക്കു് വിക്ടോറിയ എല്ലാ കാര്യങ്ങളും വിവരിച്ചു് എഴുതിയിട്ടുണ്ടു്.

Regd: No. 5595.

**ARUNA**

Monthly Home Journal in Malayalam



വെസ്റ്റ് മിനിസ്റ്റർ ആബി (ഇവിടെ വച്ചാണ് കിരീടധാരണം നടത്തപ്പെടുന്നത്)



രാജകീയരഥം

Published by Verghese Kalathil M. A., Kottayam, and Printed at the M. M. Press., Kottayam.